FEBRUARY 2021 Vol. 7 Issue 71 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price: ₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION

പ്രത്യാശയുടെയും സ്വപ്നത്തിന്റെയും കേരള ബജറ്റ്

പ്രസിദ്ധീകരണത്തിന്റെ 7-ാം വർഷത്തിലേക്ക്

**Vinali Bhatnagar**
Model & Actor

'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

OTT സിനിമയുടെ പുതിയ ചങ്ങാതി

യുവാക്കളുടെ ഹരമായ ടിറ്റ്ബിറ്റ്സ് മാഗസിൻ

ശിവൻ
ചിത്രകലാ കാർട്ടൂൺ രംഗത്ത് അത്ഭുതം സൃഷ്ടിച്ച കലാകാരൻ

BRANDING • MODEL WATCH • MARKETING • CONCEPT SHOOT • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** A) qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** A) അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസിൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

# ഡോക്ടറുടെ അപ്പോയ്ന്റ്മെന്റിനായി വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു

മലയാള മനോരമ



# ഉള്ളടക്കം

Cover: Vinali Bhatnagar

Celebrity Manager: Rakesh Kumar
98197 26960

Vol. 7 | Issue 71 | February 2021











Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam



Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom.14 /effective-adcom
www.effectiveadcom.com

# EDITORIAL

## ഏഴിന്റെ തിളക്കം

ഏഴ് എന്നത് മനുഷ്യനും പ്രകൃതിയുമായി കൂട്ടിയോജിപ്പിക്കുന്ന അക്കമായി പരിഗണിക്കപ്പെടുന്നു. ഒരു വ്യക്തിക്ക് അനേക കാര്യങ്ങൾ ഓർമ്മയിൽ സൂക്ഷിക്കുവാൻ കഴിയുമെങ്കിലും ഒരേ സമയം ഓർത്തെടുക്കുവാൻ കഴിയുന്നത് ഏഴു കാര്യങ്ങളാണ് എന്നാണ് കരുതപ്പെടുന്നത്. അതുകൊണ്ടുതന്നെ ഏഴിന് മനുഷ്യജീവിതത്തിൽ സവിശേഷമായ സ്ഥാനമാണുള്ളത്. മഴവില്ലിന്റെ ഏഴു നിറങ്ങൾ, സംഗീതത്തിലെ ഏഴു സ്വരങ്ങൾ, ആഴ്ചയിലെ ഏഴു ദിനങ്ങൾ തുടങ്ങിയവ ഉദാഹരണങ്ങളാണ്.

ആഡ്കോം അതിന്റെ പ്രസിദ്ധീകരണത്തിന്റെ ഏഴാം വർഷത്തിലേക്കു കടക്കുകയാണ്. കഴിഞ്ഞ ആറു വർഷങ്ങൾ ആഡ്കോമിനോടു സഹകരിക്കുകയും ആഡ്കോമിനായി കാത്തിരിക്കുകയും സ്നേഹപൂർവ്വം സ്വീകരിക്കുകയും ചെയ്ത ഏവരോടും സ്നേഹവും കൃതജ്ഞതയും പങ്കുവെക്കുവാൻ ഈ അവസരം ഉപയോഗിക്കട്ടെ. കഴിഞ്ഞ ഒരു വർഷക്കാലം ലോകം മുഴുവൻ വലിയ പ്രതിസന്ധികളെ നേരിടുകയായിരുന്നുവല്ലോ. അപ്പോഴും നിലച്ചു പോകാതെ ഈ പ്രസിദ്ധീകരണത്തെ നിലനിർത്തിയത് ഇതിന്റെ വായനക്കാരാണ്.

പലവിധ ലക്ഷ്യങ്ങളോടെയാണ് ആഡ്കോം പിറവി കൊണ്ടത്. അതിൽ എത്രമാത്രം ഫലപ്രദമായി എന്നു ഇപ്പോൾ അവകാശപ്പെടുന്നില്ല. ഇനിയും ഏറെ ദൂരം സഞ്ചരിക്കാനുണ്ട് എന്ന വിശ്വാസത്തിൽ മുന്നോട്ടു പോകാം. ഇതുവരെ സഹകരിച്ചവരും പുതിയ പങ്കാളികളും എന്നും കൂടെയുണ്ടാകുമെന്ന പ്രതീക്ഷയോടെ.

**ചീഫ് എഡിറ്റർ**




# 'ബ്രാൻഡിംഗ്' എന്ന പ്രതിഭാസം

ഭാഗം-7

ഒരു സാധാരണ വ്യക്തിക്ക് മനസ്സിൽ ഓർത്തു വയ്ക്കുവാനും ഉപയോഗത്തിൽ കൊണ്ടുവരുവാനും കഴിയുന്ന കാര്യങ്ങൾക്കും വാക്കുകൾക്കും ഒരു പരിധിയുണ്ട്. അതുകൊണ്ടുതന്നെ അതിൽ ഏറ്റവും ആദ്യം ഓർത്തിരിക്കുന്ന ബ്രാൻഡുകൾക്കായിരിക്കും ഒന്നും രണ്ടും തുടങ്ങി ആദ്യ കുറെ സ്ഥാനങ്ങൾ ലഭിക്കുക.

## ബ്രാൻഡ് പൊസിഷനിംഗ്

മത്സരാധിഷ്ഠിതമായ മാർക്കറ്റിൽ നിങ്ങളുടെ എതിരാളിയുടെ സ്ഥാനമെന്ത് എന്നത് നിങ്ങളുടെ സ്ഥാനമെന്ത് എന്നു നിർണ്ണയിക്കുന്നതിൽ വളരെ പ്രധാനമാണ്. ഒരു ബ്രാൻഡിന് ഉപഭോക്താവിന്റെ മനസ്സിൽ എന്തു സ്ഥാനമാണുള്ളത് എന്നത് ബ്രാൻഡിംഗിൽ 'പൊസിഷനിംഗ്' എന്ന ഘടകത്തെ വിശദീകരിക്കുന്നതിന് ഉപകരിക്കും. ഒരു ബ്രാൻഡ് വികസിപ്പിച്ചെടുക്കുന്നതിൽ അതിനിടുന്ന പേരിന്റേയും ലോഗോ നിർമ്മിതിയുടേയും പ്രാധാന്യത്തെപ്പറ്റി മുൻ അദ്ധ്യായങ്ങളിൽ വിശദമായി പ്രതിപാദിക്കുകയുണ്ടായി. അടുത്ത പ്രധാന ഘടകമാണ് പൊസിഷനിംഗ്.

'പൊസിഷനിംഗ്' എന്നത് പല അർത്ഥതലങ്ങളിൽ ഉപയോഗിക്കാറുണ്ട്. ഒരു പ്രോഡക്ട് ഏതു കാറ്റഗറിയിൽ നിലനിൽക്കുന്നു എന്നത് ഒരു പൊസിഷനിംഗ് ആണ്. മാർക്കറ്റിൽ, വിൽപ്പനയിൽ, ഉപഭോക്താവിന്റെ മനസ്സിൽ എത്രാം സ്ഥാനത്തു നിൽക്കുന്നു എന്നത് ഒരു പൊസിനിംഗ് ആണ്. അത്യാവശ്യം (Necessary), ആവശ്യം (Want),




സുഖകരം (Comfort), ആഡംബരം ((Luxuary) തുടങ്ങിയവയിൽ ഏതു നിലയിൽ നിൽക്കുന്നു എന്നതും ഒരു പൊസിഷനിംഗ് ആണ്. ഉദാഹരണത്തിന് ഒരു കാർ വാങ്ങാൻ ആവശ്യമുള്ളയാൾക്ക് 3–5 ലക്ഷം വരെയുള്ള കാർ വാങ്ങാം. 10 ലക്ഷം വരെ വിലയുള്ളവ വാങ്ങാം. 40–50 ലക്ഷം വിലയുള്ളവ, കോടികൾ വിലയുള്ളവ എന്നിങ്ങനെ വിവിധ നിലകളിൽ പൊസിഷൻ ചെയ്തിട്ടുള്ള കാറുകൾ തെരഞ്ഞെടുക്കാം. ഇവയിൽ തന്നെ ഏറ്റവും കൂടുതൽ വിൽപ്പനയുള്ളതും മികച്ച സർവീസ് ലഭിക്കുന്നതും ജനപ്രിയമായതുമായ ബ്രാൻഡുകൾ ഒന്നും രണ്ടും മൂന്നും സ്ഥാനങ്ങളിൽ നില നിൽക്കുന്നു. മികച്ച വിപണന, പരസ്യ തന്ത്രങ്ങളിലൂടെ പിന്നിൽ നിന്നും മുന്നിലേക്കു വളർന്ന് ഒന്നാം സ്ഥാനത്തെത്തുവാനുള്ള ശ്രമങ്ങൾ ഓരോ ബ്രാൻഡുകളും നടത്തേണ്ടതുണ്ടല്ലോ. ഇതിനെയും പൊസിഷനിംഗ് എന്നു പറയും. ഏറ്റവും ക്രിയാത്മകവും ശ്രമകരവുമായ ഒരു പ്രവർത്തിയാണ് പൊസിഷനിംഗ് മെച്ചപ്പെടുത്തുക എന്നുള്ളത്.

ഒരു മേഖലയിൽ ആദ്യം കടന്നു വരുന്ന ബ്രാൻഡ് ഒന്നാം സ്ഥാനത്തായിരിക്കുക എന്നതു സ്വാഭാവികമാണ്. എന്നാൽ മത്സരാധിഷ്ഠിതമായ വിപണിയിൽ ഒന്നാംസ്ഥാനം നിലനിർത്തുക എന്നത് ക്ഷിപ്രസാദ്ധ്യമല്ല. അതിന് നിരന്തരമായ പരിശ്രമവും കാലത്തിനൊത്തു വളരുവാനുള്ള ആശയങ്ങളും അത്യന്താപേക്ഷിതമാണ്.

ഒരു സാധാരണ വ്യക്തിക്ക് മനസ്സിൽ ഓർത്തുവയ്ക്കുവാനും ഉപയോഗത്തിൽ കൊണ്ടുവരുവാനും കഴിയുന്ന കാര്യങ്ങൾക്കും വാക്കുകൾക്കും ഒരു പരിധിയുണ്ട്. അതുകൊണ്ടുതന്നെ അതിൽ ഏറ്റവും ആദ്യം ഓർത്തിരിക്കുന്ന ബ്രാൻഡുകൾക്കായിരിക്കും ഒന്നും രണ്ടും തുടങ്ങി ആദ്യ കുറെ സ്ഥാനങ്ങൾ ലഭിക്കുക. അതിന് ഉപഭോക്താവിന്റെ മനസ്സിനെ വളരെ ആഴത്തിൽ സ്വാധീനിക്കേണ്ടതുണ്ട്.

ഏതൊരു മേഖലയിലും ഉൽപന്നങ്ങളുടെ എണ്ണവും പരസ്യങ്ങളുടെ എണ്ണവും മഹാസമുദ്രംപോലെ വളർന്നു കഴിഞ്ഞിരിക്കുകയാണ്. ഒരു ദിവസമോ ഒരു മാസമോ നാം കാണുന്ന പരസ്യങ്ങളുടെ എണ്ണം ആലോചിച്ചു

> ഒരു ഉൽപന്നത്തിന്റെ പൊസിഷൻ അതിന്റെ വിപണനക്കാരൻ കൽപിച്ചു നൽകുന്നതല്ല, എന്നാൽ ഉപഭോക്താവിന്റെ മനസ്സിൽ ഉണ്ടാകുന്ന ഒരു വികാരമാണ്. ഏറ്റവും ക്രിയാത്മകവും ശ്രമകരവുമായ ഒരു പ്രവർത്തിയാണ് പൊസിഷനിംഗ് മെച്ചപ്പെടുത്തുക എന്നുള്ളത്.

നോക്കൂ. അവയിൽ എത്രയെണ്ണം നമ്മുടെ ഓർമ്മയിൽ തങ്ങി നിൽക്കുന്നു എന്നും ആലോചിക്കുക. ഇപ്പോഴാണ് ബ്രാൻഡിംഗിൽ 'പൊസിഷനിംഗ്' എത്രമാത്രം പ്രധാനമാണന്ന് നമുക്കു മനസ്സിലാക്കുക.

## അല്പം ചരിത്രം

അമ്പതുകളിൽ പരസ്യങ്ങളും മാർക്കറ്റിംഗും പ്രാധാന്യം കൊടുത്തത് ഉൽപ്പന്നങ്ങളുടെ ഗുണഗണങ്ങൾക്കാണ്. ഉൽപന്നത്തിന്റെ സവിശേഷതകളിൽ നിന്നും ഉപഭോക്താവിനു ലഭിക്കുന്ന നേട്ടങ്ങൾക്കായിരുന്നു പ്രാധാന്യം. ഇത് Product Era (ഉൽപ്പന്ന കാലഘട്ടം) എന്ന് അറിയപ്പെട്ടു.

പിന്നീട് ഉൽപ്പന്നത്തേക്കാൾ 'ബ്രാൻഡ് ഇമേജിനു' പ്രാധാന്യം കൈവന്നു. അതിനാൽ ഉൽപ്പന്നത്തിന്റെ ഗുണഗണങ്ങൾ വർണ്ണിക്കുന്നതിനേക്കാൾ ബ്രാൻഡ് ഇമേജ് നിർമ്മിച്ചെടുക്കുക എന്ന രീതിയിലേക്ക് കാര്യങ്ങൾ മാറി. കൂടുതൽ പ്രചാരം നേടിയതും കൂടുതൽ വില നൽകി വാങ്ങി ഉപയോഗിക്കുന്നതുമായ ബ്രാൻഡുകൾ വിജയിക്കുന്നു എന്ന അവസ്ഥയുണ്ടായി. ഇത് 'Image Era' എന്ന് അറിയപ്പെടുന്ന കാലഘട്ടമായി.

എന്നാൽ ഒരേപോലെയുള്ള ഉൽപ്പന്നങ്ങളുടെ എണ്ണം ക്രമാതീതമായി വർദ്ധിക്കുകയും ഒരേപോലെയുള്ള കമ്പനികളും ബ്രാൻഡുകളും എണ്ണത്തിൽ കൂടുകയും ചെയ്തതോടെ Product Era യുടേയും Image Era യുടെയും പ്രാധാന്യം ഇല്ലാ





അൽറൈസ്


ജാക് ട്രൗട്ട്

തായി. അങ്ങനെയിരിക്കെയാണ് അൽറൈസും (Al Ries) ജാക് ട്രൗട്ടും (Jack Trout) ചേർന്ന് 'Positioning - The Battle for your Mind' എന്ന പുസ്തകത്തിലൂടെ പൊസിഷനിംഗ് എന്ന ഒരു സിദ്ധാന്തത്തെ ബിസിനസ്സ് രംഗത്ത് അവതരിപ്പിക്കുന്നത്. ഒരു ഉൽപ്പന്നത്തിന്റെ പൊസിഷൻ അതിന്റെ വിപണനക്കാരൻ കൽപിച്ചു നൽകുന്നതല്ല, എന്നാൽ ഉപഭോക്താവിന്റെ മനസ്സിൽ ഉണ്ടാകുന്ന ഒരു വികാരമാണ് എന്നാണ് അൽറൈസും ജാക് ട്രൗട്ടും പറഞ്ഞു വയ്ക്കുന്നത്.

പരസ്യത്തിന് മന:ശാസ്ത്രപരമായ സമീപനം ആവശ്യമാണ് എന്ന സിദ്ധാന്തം അങ്ങനെ ഉരുത്തിരിഞ്ഞു. ഒരു വ്യക്തിക്ക് ഓർമ്മയിൽ സൂക്ഷിക്കുവാൻ കഴിയുന്നതിന്റെ അനേകമടങ്ങായി ഉൽപന്നങ്ങളുടെ എണ്ണവും പരസ്യങ്ങളുടെ ബഹളവും ഒരു പ്രളയംപോലെ അലയടിക്കുമ്പോൾ അവന്റെ ഓർമ്മയേയും മനസ്സിനേയും സ്വാധീനിക്കുവാൻ മന:ശാസ്ത്രപരമായ സമീപനം കൂടിയേ കഴിയൂ. ഇപ്പോൾ നാം കണ്ടുകൊണ്ടിരിക്കുന്ന പരസ്യങ്ങളുടെ ഗുണനിലവാരം അളക്കുവാൻ ഈ കാഴ്ചപ്പാട് സഹായകരമാകും. പരസ്യങ്ങളുടേയും ഉൽപ്പന്നങ്ങളുടേയും ഈ പ്രളയകാലത്ത് ഒന്നാമനാകുക എന്നത് വളരെ ശ്രമകരമാണെന്ന് പറഞ്ഞുവല്ലോ. അതിനായി വിവിധ തരത്തിലുള്ള സ്ട്രാറ്റജികൾ കണ്ടെത്തേണ്ടതാണ്.

## ബ്രാൻഡ് പൊസിഷനിംഗ് എന്തെല്ലാം നൽകുന്നു?

- ഒരു ബ്രാൻഡിംഗിന് മികച്ച വിജയം നേടാൻ പൊസിഷനിംഗ് സഹായിക്കുന്നു.
- ഉപഭോക്തൃ മനസ്സുകളിൽ സ്ഥിരമായി നിൽക്കുന്ന ഒരു വിശ്വാസം ജനിപ്പിക്കുന്നു.
- ഉപഭോക്താവിന്റെ ഇഷ്ടങ്ങളെ പ്രോജ്ജ്വലിപ്പിക്കുന്നു.

ഏതൊരു ബ്രാൻഡും ഒന്നാം സ്ഥാനം അവകാശപ്പെടുന്നത് ഒരു പൊങ്ങച്ചമായി ഉപഭോക്താവിനു തോന്നാൻ പാടില്ല. അയാൾ വാങ്ങി ഉപയോഗിക്കുന്ന ഉൽപ്പന്നം നൽകുന്ന സംതൃപ്തിയാണ് ബ്രാൻഡിന്റെ പൊസിഷനിംഗ് നിലനിർത്തുവാൻ സഹായിക്കുന്നത്. അതായത് പൊസിഷനിംഗ് എന്നത് കേവലം പരസ്യങ്ങളിലൂടെയും തന്ത്രങ്ങളിലൂടെയും മാത്രം നേടിയെടുക്കുവാനും നിലനിർത്തുവാനും കഴിയുന്നതല്ല. ബ്രാൻഡ് നൽകുന്ന എല്ലാ സേവനങ്ങളുടേയും ആകെ തുകയാണ് അത്.

(തുടരും)




# കേരള ബജറ്റ് 2021 – 22
## പ്രത്യാശയുടെയും സ്വപ്നത്തിന്റെയും

ബജറ്റ് വലിയ പ്രതീക്ഷകൾ നൽകുന്നു. പക്ഷേ എങ്ങനെ നടപ്പിൽ വരുമെന്നുള്ളത് അൽപ്പം ആശങ്ക ഉളവാക്കുന്നു. നൈപുണ്യ വികസനത്തിലൂടെ 20 ലക്ഷം പേർക്ക് തൊഴിൽ കൊടുക്കുമെന്നുള്ള വാഗ്ദാനം എങ്ങനെ നടപ്പാക്കുമെന്ന് പറയുന്നില്ല. 5 ലക്ഷം കുടുംബങ്ങളെ ദാരിദ്ര്യത്തിൽ നിന്ന് കരകയറ്റാനുള്ള 7000 കോടി രൂപ എങ്ങനെ കണ്ടെത്തും?

ഇക്കഴിഞ്ഞ ജനുവരി 15 നു കേരള നിയമനിർമാണ സഭയിൽ അവതരിപ്പിച്ച സംസ്ഥാന ബജറ്റ് മൂന്നു ലക്ഷ്യങ്ങൾ കൈവരിക്കാൻ ഉദ്ദേശിക്കുന്നു: ക്ഷേമം, വികസനം, തൊഴിൽ എന്നിവ.

### ക്ഷേമ പരിപാടികൾ

കേവല ദാരിദ്ര്യം തുടച്ചു നീക്കുക, വയോജനങ്ങൾക്കുള്ള സൗജന്യനിരക്കിലുള്ള മരുന്ന്, ഭക്ഷ്യ സുരക്ഷ, ശുചിത്വം, മെച്ചപ്പെട്ട പൊതുജനാരോഗ്യം, പാവപ്പെട്ടവർക്കു കൂടുതൽ വീട്, വനിതാ പത്രപ്രവർത്തകർക്കുള്ള താമസ സൗകര്യം, ഉയർന്ന പെൻഷൻ, ഉയർന്ന ഇൻഷുറൻസ് എന്നിവയാണ് പ്രധാനമായി ഉദ്ദേശിക്കുന്ന ക്ഷേമ പദ്ധതികൾ. കേവല ദാരിദ്ര്യം അനുഭവിക്കുന്ന 5 ലക്ഷം കുടുംബങ്ങൾക്ക് ശരാശരി 15 ലക്ഷം വീതം 5 വർഷം കൊണ്ട് 7000 കോടി രൂപ പ്രത്യേക പദ്ധതികൾക്കായി ചിലവഴിക്കുമെന്നു ബഡ്ജറ്റിൽ പ്രസ്താവിക്കുന്നു. 2021 – 22 ൽ 52000 പട്ടിക വിഭാഗ കുടുംബങ്ങൾക്ക് ലൈഫ്മിഷനിലൂടെ വീട് നല്കാൻ ഉദ്ദേശിക്കുന്നു. പൊതുവെ ദാരിദ്ര്യം കൂടിയ തീരപ്രദേശത്തു 2020 –21 ൽ 7500 വീടുകൾ ലൈഫ്മിഷൻ വഴി നടപ്പാക്കും. ഇതേ സ്ഥാപനം വഴി 1.5 ലക്ഷം വീടുകൾ 6000 കോടി രൂപ ചിലവിൽ നൽകും. തൊഴിലുറപ്പു ക്ഷേമനിധി രൂപീകരിക്കുന്നതാണ്. കർഷകത്തൊഴിലാളിക്ഷേമനിധി ബോർഡിന് അതിവർഷാനുകൂല്യം നൽകുന്നതിന് 100 കോടി രൂപ വകയിരുത്തി. ലോട്ടറി ഏജന്റുമാർക്ക് കൂടുതൽ ആനുകൂല്യങ്ങൾ പ്രഖ്യാപിച്ചിട്ടുണ്ട്. അവരുടെ ഭവനനിർമ്മാണത്തിനു സഹായം നൽകുന്നതിന് ലൈഫ് ബമ്പർ

ഭാഗ്യക്കുറി നടപ്പിലാക്കും. വിവാഹധന സഹായം അഞ്ചിരട്ടി വർധിപ്പിച്ചു. പ്രസവാനുകൂല്യം ഇരട്ടിയാക്കി. പ്രത്യേക ചികിത്സാസഹായം രണ്ടര ഇരട്ടി കൂട്ടി. സാധാരണ ചികിത്സ സഹായം 3000 ത്തിൽ നിന്ന് 5000 രൂപയാക്കി. ഹയർ സെക്കന്ററി മുതൽ ബിരുദാനന്തര ബിരുദം വരെ ഉള്ളവർക്ക് സ്കോളർഷിപ് നൽകും.

## സബ്സിഡി

സമൂഹത്തിലെ താഴെക്കിടയിലുള്ള ജനവിഭാഗങ്ങൾക്ക് ധനസഹായം നൽകുന്നത് ക്ഷേമം വർധിപ്പിക്കുന്നതിന് നൽകുന്നതാണ്. മൽസ്യബന്ധന മേഖലയുടെ പ്രോത്സാഹനത്തിന് സബ്സിഡി കൊടുക്കുന്നതിനുള്ള ചില പദ്ധതികൾ ബഡ്ജറ്റിലുണ്ട്. 100 ആഴക്കടൽ മൽസ്യബന്ധന യാനങ്ങൾക്കു 25% സബ്സിഡി, 60 കോടി രൂപ മണ്ണെണ്ണ സബ്സിഡി, ചെറുകിട ഇൻബോർഡ് വള്ളങ്ങൾക്ക് 10 കോടി രൂപ, ഓൺലൈൻ വ്യാപാരത്തിനുള്ള ഇ-ഓട്ടോക്ക് 25% സബ്സിഡി, മൽസ്യബന്ധന ഉപകരണങ്ങൾ വാങ്ങാൻ മത്സ്യഫെഡ് നൽകുന്ന വായ്പ്പകൾക്കു 25 % സബ്സിഡി എന്നിവ ഈ ഇനത്തിൽപ്പെടുന്നു. വയോജനങ്ങൾക്കു ഒരു ശതമാനം ഇളവോടെ മരുന്ന് വീട്ടിൽ എത്തിക്കും. ഭക്ഷ്യ സുരക്ഷക്കു സബ്സിഡി തുടർന്നും നൽകുന്നതാണ്. 50 ലക്ഷം ദരിദ്ര - താഴ്ന്ന വരുമാനക്കാർക്ക് 15 രൂപയ്ക്കു 10 കിലോ വീതം ഭക്ഷ്യധാന്യം ലഭ്യമാക്കും. മൊത്തത്തിൽ 1060 കോടി രൂപ ഭക്ഷ്യ സബ്സിഡിക്കായി മാറ്റിവച്ചിട്ടുണ്ട്.

ശുചിത്വ പരിപാലന പരിപാടികൾ എല്ലാ പഞ്ചായത്തുകളിലും നടപ്പാക്കും. കാരുണ്യ ഇൻഷുറൻസ് പദ്ധതി തുടരും. ഇതുവരെ 16.2 ലക്ഷം കുടുംബങ്ങൾക്ക് ഇതിന്റെ പ്രയോജനം ലഭിച്ചു. കോവിഡ് പ്രതിരോധ കുത്തിവയ്പ്പ് സൗജന്യമായി നൽകും. പൊതുജനാരോഗ്യരംഗത്തു കൂടുതൽ തസ്തികകൾ സൃഷ്ടിക്കും. പത്ര പ്രവർത്തകർക്കും ആരോഗ്യ ഇൻഷുറൻസ് നടപ്പാക്കുന്നതിന് 50 ലക്ഷം രൂപ സഹായം നൽകും. നൈപുണ്യ വികസനത്തിലൂടെ ഉദ്യോഗം ലഭിക്കുന്നവർക്ക് ആരോഗ്യ ഇൻഷുറൻസ് നടപ്പാക്കും.

## സ്ത്രീ സൗഹാർദ്ദ പദ്ധതികൾ

സ്ത്രീകൾക്കായുള്ള പദ്ധതികൾ ക്ഷേമം വർധിപ്പിക്കുന്നതിന് നല്ലതാണ്. കുടുംബത്തിന് വേണ്ടി തൊഴിൽ ഉപേക്ഷിച്ച സ്ത്രീകൾക്ക് തൊഴിൽ കണ്ടെത്തുന്നതിനുള്ള പദ്ധതികളുണ്ടാകും. സ്ത്രീകൾക്ക് തൊഴിൽ ചെയ്യാൻ കൂടുതൽ സമയം കണ്ടെത്തുന്നതിന് അടുക്കളകൾ യന്ത്രവത്കരിക്കാനുള്ള ശ്രമം ഉണ്ടാകും. കുടുംബശ്രീക്ക് 1749 കോടി രൂപ നൽകും.

വിവിധ മേഖലകളിലുള്ള വനിതാ ജീവനക്കാർക്ക് അലവൻസുകളും, പെൻഷനും, ഹോണറേറിയവും വർധിപ്പിക്കും. ആശ വർക്കർമാർ, അങ്കണവാടി അധ്യാപികമാർ, സൈക്കോ സോഷ്യൽ സ്കൂൾ കൗൺസിലർസ്, പാചകത്തൊഴിലാളികൾ, പ്രീപ്രൈമറി അദ്ധ്യാപകർ, ആയമാർ, സി ഡി എസ് ചെയർപേഴ്സൺ, സി ഡി എസ് അംഗങ്ങൾക്കും, തദ്ദേശഭരണ ജനപ്രധിനിധികൾ എന്നിവർക്ക് ഇതിന്റെ ഗുണം ലഭിക്കും.

## തൊഴിൽ

നൈപുണ്യ വികസനത്തിന്റെ അടിസ്ഥാനത്തിൽ 5 വർഷം കൊണ്ട് 20 ലക്ഷം പേർക്ക് തൊഴിൽ നൽകുമെന്ന് ബജറ്റ് വാഗ്ദാനം ചെയ്യുന്നു. പരിശീലനം ലഭിച്ച ഉദ്യോഗാർത്ഥികളെ തെരഞ്ഞെടുക്കുന്നതിന് തൊഴിൽദായകർക്കു ഡിജിറ്റൽ പ്ലാറ്റ്ഫോം രൂപീകരിക്കുന്നതാണ്. ഇതു സാധ്യമാക്കുന്നതിനു കെ- ഡിസ്കിന് വിജ്ഞാന സമ്പദ് ഘടന ഫണ്ടായി 200 കോടി രൂപ ലഭിക്കും. ഉദ്യോഗാർത്ഥികൾക്ക് കംപ്യൂട്ടറും മറ്റും ലഭ്യമാക്കുന്നതിന് വായ്പയും വർക്സ്റ്റേഷനുകൾ സഹായ വാടകക്ക് കൊടുക്കുകയും ചെയ്യും. ഈ വരുന്ന സാമ്പത്തിക വർഷം 2500 സ്റ്റാർട്ടപ്പുകളിലൂടെ 20000 പേർക്ക് തൊഴിൽ ലഭിക്കുമെന്ന് പ്രത്യാശിക്കുന്നു.

> ധാതു വിഭവങ്ങൾ നന്നേ കുറവായ കേരളത്തിൽ വികസനത്തിന് ഏറ്റവും അനുയോജ്യ മാർഗ്ഗം വിജ്ഞാനം അടിസ്ഥാനമായ വളർച്ചയാണ്. പാവപ്പെട്ട വിദ്യാർത്ഥികൾക്ക് പകുതി വിലക്ക് ലാപ്ടോപ് ലഭ്യമാക്കുകയും മറ്റുള്ള വിദ്യാർത്ഥികൾക്ക് അവ വാങ്ങുന്നതിനു 25% ധന സഹായം നൽകുകയും ചെയ്യും.

ഉപജീവനവുമായി ബന്ധപ്പെട്ട തൊഴിലിനും പ്രാധാന്യം നൽകുന്നുണ്ട്. തൊഴിലുറപ്പു പദ്ധതിയിൽ 3 ലക്ഷം പേർക്ക് കൂടി തൊഴിൽ ലഭിക്കും. അയ്യൻകാളി നഗര തൊഴിലുറപ്പ് പദ്ധതിക്ക് 100 കോടി രൂപ ലഭിക്കുന്നതാണ്. സംഘകൃഷി വ്യാപനത്തിലൂടെ 2 ലക്ഷം പേർക്ക് കാർഷിക മേഖലയിൽ പുതിയ തൊഴിൽ സൃഷ്ടിക്കും. സൂഷ്മ തൊഴിൽ സംരംഭങ്ങൾ, കുടുംബശ്രീ, സഹകരണ സംഘങ്ങൾ എന്നിവയിലൂടെ അടുത്ത വർഷം കാർഷികേതര മേഖലയിൽ 3 ലക്ഷം തൊഴിൽ സൃഷ്ടിക്കും. കശുവണ്ടി മേഖലയിൽ 2000 പേർക്ക് കൂടി തൊഴിൽ ലഭിക്കും.

## വികസനം

ധാതു വിഭവങ്ങൾ നന്നേ കുറവായ കേരളത്തിൽ വികസനത്തിന് ഏറ്റവും അനുയോജ്യ മാർഗ്ഗം വിജ്ഞാനം അടിസ്ഥാനമായ വളർച്ചയാണ്. പാവപ്പെട്ട വിദ്യാർത്ഥികൾക്ക് പകുതി വിലക്ക് ലാപ്ടോപ് ലഭ്യമാക്കുകയും മറ്റുള്ള വിദ്യാർത്ഥികൾക്ക് അവ വാങ്ങുന്നതിനു 25% ധന സഹായം നൽകുകയും ചെയ്യും. കെ- ഫോൺ വഴി ദരിദ്ര കുടുംബങ്ങൾക്ക് സൗജന്യ ഇന്റർനെറ്റ് സൗകര്യവും, 3000 സർക്കാർ കാര്യാലയങ്ങളെ ഇൻട്രാനെറ്റ് വഴി ബന്ധിപ്പിക്കും. കെ-ഫോണിന്റെ ഓഹരി മൂലധനത്തിന് 166 കോടി രൂപ ലഭിക്കും.

വിജ്ഞാന സമൂഹമാക്കി മാറ്റുന്നതിന് ഉന്നത വിദ്യാഭ്യാസ മേഖലയിൽ ചില മാറ്റങ്ങൾക്കു ശ്രമിക്കുന്നു. ഈ മേഖലയിൽ 3.5 ലക്ഷം പേർക്ക് കൂടി പഠനസൗകര്യം ഏർപ്പെടുത്തും. ആയിരത്തോളം അദ്ധ്യാപക തസ്തികകൾ സൃഷ്ടിക്കുകയും സർവകലാശാലക്കുള്ളിൽ 30 മികവിന്റെ കേന്ദ്രങ്ങൾ തുറക്കും. കൂടുതൽ പോസ്റ്റ് ഡോക്ടറൽ ധനസഹായം ഉണ്ടാകും. സർവകലാശാല പശ്ചാത്തല സൗകര്യ വികസനത്തിന് കിഫ്ബി വഴി

2000 കോടി രൂപയും അഫിലിയേറ്റഡ് കലാലയ ങ്ങൾക്കു 1000 രൂപയും ലഭിക്കും.

വിജ്ഞാന സമൂഹമായി മാറുമ്പോൾ അതിന്റെ ഫലം ഒരു നൂതന സമൂഹമായി മാറേണ്ടതുണ്ട്. ഇതിനായി ചില നിർദ്ദേശ്ശങ്ങൾ ബഡ്ജറ്റിലുണ്ട്. ഉൽപ്പാദന മേഖലയിലെ നൂതന ആശയ ങ്ങൾക്ക് പ്രത്യേക സംവിധാനം ഉണ്ടാക്കും. തെരഞ്ഞെടുക്കപ്പെടുന്ന നൂതന ആശയങ്ങളെ ഉല്പന്നങ്ങളാക്കി മാറ്റാൻ ധനസഹായവും സാങ്കേതികസഹായവും നൽകും. നൂതന ചെലവ് മൂന്നു ഘട്ടങ്ങളിലായി 20 മേഖലകളിൽ സാമ്പത്തികസഹായത്തോടെ നടപ്പാക്കും. ഇതിനു കെ-ഡിസ്ക് നേതൃത്വം നൽകും.

തെരെഞ്ഞെടുപ്പ് വർഷമായതു കൊണ്ട് പുതിയ നികുതികൾ ഇല്ല. ആഗസ്ത് മുതൽ പ്രളയ സെസ് പിൻവലിക്കും. സിറ്റി ഗ്യാസ് പദ്ധതിക്കും ഗാർഹിക ഉപയോക്താക്കൾക്കും നികുതി 5%കുറയ്ക്കും. പുതിയ വാഹനങ്ങൾക്കും 5 വർഷത്തേക്ക് 50% നികുതി ഇളവ് നൽകും.

നൂതന ആശയങ്ങളും വാണിജ്യാടിസ്ഥാനത്തിൽ ഫലപ്രദമാക്കുന്നതിനു സ്റ്റാർട്ടപ്പുകൾ ആവശ്യമാണ്. ഇതിനും ബഡ്ജറ്റിൽ നിർദേശമുണ്ട്.ഇതിനു വെഞ്ചർ മൂലധന രൂപീകരണവും വർക്ക് ഓഡിറ്റിന്റെ അടിസ്ഥാനത്തിൽ സഹായവും വായ്പയും ലഭ്യമാക്കും. സർക്കാർ ദർഘാസുകളിൽ സ്റ്റാർട്ടപ്സ് കൂട്ടായ്മക്ക് മുൻഗണന നൽകും.ഗവേഷണ സ്ഥാപനങ്ങൾ, കമ്പനികൾ എന്നിവയെ വിദേശ സർവകലാശാലകളുമായി ബന്ധപ്പെടുത്തുന്നതിനു 10 ലോഞ്ച്പാഡുകൾ നടപ്പാക്കും.

## വ്യവസായ രംഗം

വൈജ്ഞാനിക രംഗത്തെ വ്യവസായ മേഖലയിൽ ഉപയോഗിക്കുന്നതിന് ഔഷധ വ്യവസായത്തെ ബജറ്റ് പ്രോത്സാഹിപ്പിക്കുന്നു. ആലപ്പുഴയിലെ കെ എസ് ഡി പി യിൽ 150 രൂപ ചെലവിൽ ഓങ്കോ ഔഷധ പാർക്ക് സ്ഥാപിക്കും. കൊച്ചി പെട്രോ കെമിക്കൽ പാർക്കിൽ ബൾക്ക് ഔഷധം ഉല്പാദിപ്പിക്കുന്നതിന് പ്രത്യേക പാർക്ക് തുടങ്ങും. വൻകിട വ്യവസായങ്ങൾക്ക് സൗകര്യമുണ്ടാക്കുന്നതിന് ഇടനാഴികൾ രൂപീകരിക്കും. കൊച്ചി-പാലക്കാട് ഉന്നത സാങ്കേതിക വ്യവസായ ഇടനാഴി, കൊച്ചി-മംഗലാപുരം വ്യവസായ ഇടനാഴി, കണ്ണൂർ വിമാനത്താവളത്തിന് സമീപം 5000 ഏക്കർ ഭൂമി മുതലായവ ഇതിന് ഉദാഹരണങ്ങളാണ്. ഇതിന് 2021 – 22 ൽ തന്നെ പ്രാരംഭം കുറിക്കും.

പരമ്പരാഗത വ്യവസായങ്ങളായ കയർ, കശുവണ്ടി, കൈത്തറി, മുള എന്നീ ഉപമേഖലകൾക്ക് കേന്ദ്ര സഹായത്തോടെ 567 കോടി രൂപ ലഭിക്കും.

## പൊതുമരാമത്ത്, ഗതാഗതം

സംസ്ഥാനത്തിന്റെ ദീർഘകാലത്തെ വികസനത്തിന് പൊതുമരാമത്തിലെ മുടക്കുമുതൽ പ്രധാനമാണ്. 10,000 കോടി രൂപ ഈ ഇനത്തിൽ മുടക്കും. എലിവേറ്റഡ് പാതകളും, വയനാട്ടിലെ തുരങ്ക പാതയും, റെയിൽവേ മേൽപ്പാലങ്ങളും ഈ ഗണത്തിൽപ്പെടുന്നു. മലയോര ഹൈവേയും ഇതിൽപ്പെടും. കെ എസ് ആർ ടി സി ക്ക് 2025 കോടി രൂപ ധനസഹായംനൽകും.ബസുകൾഎൽഎൻജി/സിഎൻജിയിലേക്കു മാറുന്നത് പരിസ്ഥിതി സൗഹാർദ്ദ പരമാകുന്നതിന് സഹായിക്കും. കൊച്ചി മെട്രോയുടെ വികാസം, ശബരി പാതക്ക് കിഫ്ബിയിൽ നിന്നും 2000 കോടി രൂപ നൽകുന്നത് എന്നിവ നല്ലതാണ്. പരിസ്ഥിതി സൗഹാർദ്ദത്തിനായി കെ എൽ എ ഓട്ടോക്ക് 25000 –30000 വരെ ധന സഹായം, 236 ചാർജിങ് സ്റ്റേഷനുകൾ, ചെറുകിട സൗരോർജ പ്ലാന്റുകൾ എന്നിവക്ക് കിഫ്ബിയിൽ 250 കോടിരൂപ തരമാക്കും.

## പുതിയ വിഭവ സമാഹരണം

തെരെഞ്ഞെടുപ്പ് വർഷമായതു കൊണ്ട് പുതിയ നികുതികൾ ഇല്ല. ആഗസ്ത് മുതൽ പ്രളയ സെസ് പിൻവലിക്കും. സിറ്റി ഗ്യാസ് പദ്ധതിക്കും ഗാർഹിക ഉപയോക്താക്കൾക്കും നികുതി 5 % കുറയ്ക്കും. പുതിയ വാഹനങ്ങൾക്കും 5 വർഷത്തേക്ക് 50% നികുതി ഇളവ് നൽകും. പാലിയേറ്റീവ് സ്ഥാപനങ്ങളുടെ സാന്ത്വന ചികിൽത്സ വാഹനങ്ങൾക്കും നികുതി ഇളവ് കിട്ടുന്നതാണ്. പുതിയ വ്യവസായ നിക്ഷേപങ്ങൾക്ക് ആദ്യത്തെ 5 വർഷം വൈദ്യുതി ചാർജിൻമേൽ ഉള്ള ഡ്യൂട്ടിയിൽ കിഴിവ് അനുവദിക്കുന്നതാണ്.

ബജറ്റ് പ്രതീക്ഷകൾ നൽകുന്നുണ്ടെങ്കിലും എങ്ങനെ നടപ്പിൽ വരുമെന്നുള്ളത് അൽപ്പംആശങ്ക ഉളവാക്കുന്നു. നൈപുണ്യ വികസനത്തിലൂടെ 20 ലക്ഷം പേർക്ക് തൊഴിൽ കൊടുക്കുമെന്നുള്ള വാഗ്ദാനം എങ്ങനെ നടപ്പാക്കുമെന്ന് പറയുന്നില്ല. 5 ലക്ഷം കുടുംബങ്ങളെ ദാരിദ്ര്യത്തിൽ നിന്ന് കരകയറ്റാനുള്ള 7000 കോടി രൂപ എങ്ങനെ കണ്ടെത്തും? സ്ത്രീ സൗഹാർദ്ദ പരിപാടികളുടെ വിശദാംശങ്ങൾ വേണ്ടതാണ്. സ്റ്റാർട്ട് അപ്പ്സിലൂടെ 20000 പേർക്കുള്ള തൊഴിൽ കൊടുക്കുമെന്ന് പറയുമ്പോൾ കഴിഞ്ഞ കാലത്തെ നേട്ടങ്ങൾ കൂടി സൂചിപ്പിക്കേണ്ടതായിരുന്നു. സംഘ കൃഷിയിലൂടെ ഇപ്പോൾ എത്ര പേർക്ക് തൊഴിൽ ലഭിക്കുന്നു എന്ന് കൂടി സൂചിപ്പിച്ചിരുന്നെങ്കിൽ നന്നായിരുന്നു. ഔഷധ പാർക്കിനുള്ള ശ്രമം നന്നായിട്ടുണ്ട്. ഇത് നേരത്തെ തന്നെ വേണ്ടതായിരിന്നു. സർവകലാശാലകളിലെ മികവിന്റെ കേന്ദ്രം പ്രഖ്യാപനങ്ങൾക്കപ്പുറം പോകേണ്ടതാണ്. പുതിയതായി സൃഷ്ടിക്കുന്ന 1000 അദ്ധ്യാപക തസ്തികകൾ ധന കമ്മിയെ ബാധിക്കാൻ സാധ്യതയുണ്ട്. ●



**ഡോ. എസ്.മുരളീധരൻ**
റിട്ട. പ്രൊഫ. മഹാരാജാസ് കോളേജ്

# പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്കും അവസരം




അഭിപ്രായങ്ങൾ
എഴുതിയോ
ഓഡിയോ ക്ലിപ്പായോ
അയച്ചു തരാവുന്നതാണ്

പരസ്യങ്ങൾ വിലയിരുത്തുവാൻ വായനക്കാർക്ക് അവസരങ്ങൾ നൽകുന്നു.

നിങ്ങൾക്ക് ഇഷ്ടപ്പെട്ടതോ ഇഷ്ടപ്പെടാത്തതോ ആയ പരസ്യങ്ങളെപ്പറ്റിയുള്ള നിങ്ങളുടെ അഭിപ്രായങ്ങൾ ആഡ്കോമിലൂടെ പ്രകാശിപ്പിക്കാം.

നല്ല പരസ്യങ്ങൾ ചെയ്തവർക്ക് അതൊരു പ്രോൽസാഹനവും അല്ലാത്തവർക്ക് തിരുത്തുവാനും കൂടുതൽ മെച്ചപ്പെടുവാനുമുള്ള വെല്ലുവിളിയുമാകട്ടെ.

ഇഷ്ടപ്പെട്ടത് അല്ലെങ്കിൽ ഇഷ്ടപ്പെടാത്തത് എന്തുകൊണ്ടാണന്നു പറയുവാൻ കഴിയുമെങ്കിൽ നല്ലത്. നിങ്ങൾക്ക് ശ്രദ്ധേയമായി തോന്നിയ പരസ്യങ്ങളുടെ ഒരു ഫോട്ടോയോ യുട്യൂബ് ലിങ്കോ എടുത്ത് വാട്സ്ആപ്പിലോ ഇമെയിലിലോ അയച്ചു തരിക.

**'ആഡ്കോം അവാർഡ്'** ന്
പരസ്യങ്ങൾ തെരഞ്ഞെടുക്കപ്പെടുമ്പോൾ
ഈ അഭിപ്രായങ്ങളും പരിഗണിക്കുന്നതാണ്.

Email: effectiveadcom@gmail.com

Whatsapp: 98460 57461

ഇഫെക്ടീവ് ആഡ്കോം **eFFECTIVE ADCOM**

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Admn. office: Effective Publications, Mughal Palace Building, Collectorate P.O. Kottayam - 686 002, Kerala, India



# ശിവൻ

## ചിത്രകലാരംഗത്തും കാർട്ടൂൺരംഗത്തും അത്ഭുതം സൃഷ്ടിച്ച കലാകാരൻ

1969–ൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വരച്ച ഒരു കാർട്ടൂൺ അന്ന് വിദ്യാഭ്യാസ മേഖലയിൽ വൻ കോളിളക്കമാണു സൃഷ്ടിച്ചത്. അന്നത്തെ രണ്ടാം ക്ലാസിലെ പശു എന്ന പാഠഭാഗത്തിൽ നിന്നെടുത്ത വരികളായിരുന്നു കാർട്ടൂണിന് ആധാരമായ വിഷയം.

ശിവൻ വരച്ച ചിത്രങ്ങൾ വിവിധ പ്രസിദ്ധീകരണങ്ങളിലൂടെ കണ്ടിട്ടില്ലാത്തവർ ആരും കാണുകയില്ല. ചിന്തിച്ചു ചിന്തിച്ച് ചിരിപ്പിക്കുന്ന കാർട്ടൂണുകളും, മുതിർന്നവരേയും കുട്ടികളേയും ഒരേപോലെ ആകർഷിക്കുന്ന കഥയുടെയും കവിതയുടെയും ചിത്രങ്ങളും ആരുടെയും മനസ്സിൽ നിന്ന് മായുകയില്ല. ശിവന്റെ കാർട്ടൂൺ ആദ്യമായ് അച്ചടിച്ചു വരുന്നത് കേരള കൗമുദിയുടെ മൺഡേ മാഗസിനിലാണ്. പിന്നീടുള്ള മാതൃഭൂമിയിലും കുങ്കുമത്തിലും തുടങ്ങി ഒരു പാട് പ്രസിദ്ധീകരണങ്ങളിൽ ശിവന്റെ കാർട്ടൂണുകളും ചിത്രകഥകളും പ്രത്യക്ഷപ്പെട്ടു തുടങ്ങി. നമുക്ക് ശിവനിൽ നിന്നു തന്നെ കാര്യങ്ങൾ അറിയാം.

**തുടക്കം ?**

''ഞാൻ ജനിച്ചതും വളർന്നതുമെല്ലാം വടക്കൻ പറവൂർ ആണ്. വടക്കൻ പറവൂരിലെ ചെറിയപല്ലൻ തുരുത്ത് എന്ന കൊച്ചുഗ്രാമത്തിൽ. 1948–ൽ ജനിച്ചു. അച്ഛന്റെ പേര് ഉണ്ണി. അമ്മയുടെ പേര് പാർവ്വതി. ഞങ്ങൾ മൂന്ന് മക്കൾ ആയിരുന്നു. ഏറ്റവും മൂത്ത ആൾ രാധ. പിന്നീടുള്ള രണ്ടു മക്കളും ആൺമക്കളായിരുന്നു. രണ്ടാമത്തെ ആൾ ചിന്നപ്പൻ ഏറ്റവും ഇളയ മൂന്നാമത്തെ ആൾ ആണ് ഞാൻ. ഞങ്ങളുടെ കുട്ടിക്കാലം കഷ്ടകാലം ആയിരുന്നു. അച്ഛൻ കുമ്മായ കച്ചവടക്കാരൻ ആയിരുന്നു. ചൂളയിൽ പോയി കുമ്മായം വാങ്ങിക്കൊണ്ടുവന്ന് ഓരോത്തിടത്തും കൊടുക്കുന്നത് അച്ഛനായിരുന്നു. അമ്മയ്ക്ക് അരിക്കച്ചവടമായിരുന്നു. അമ്മ വടക്കൻ പറവൂരിൽ നിന്ന് നായ്തോട്ടിൽ (ഇപ്പോഴത്തെ നെടുമ്പാശ്ശേരി) പോയി നെല്ല് വാങ്ങിക്കൊണ്ടുവന്ന് അത് പുഴുങ്ങി ഉണക്കി ഉരലിൽ ഇട്ട് കുത്തി അരി ആക്കിയായിരുന്നു അമ്മ കച്ചവടം നടത്തിയിരുന്നത്. അന്നത്തെക്കാലത്തുള്ളവർക്ക് ഉരലിൽ കുത്തിയ നല്ല അരികിട്ടുമായിരുന്നു. അമ്മയ്ക്ക് പച്ചക്കറി കച്ചവടവും ഉണ്ടായിരുന്നു. പച്ചക്കറി സാധനങ്ങൾ





''അമ്മ എനിക്കു ദിവസവും കാച്ചിയ പാൽ തരും...
അതു കുടിക്കാഞ്ഞാൽ അമ്മ കരയും...!''

വിൽക്കുവാൻ ഞാനും പോകുമായിരുന്നു. മൂന്നു കുട്ടികൾക്കു വേണ്ടി വളരെ കഷ്ടപ്പെടുന്ന അമ്മയേയും അച്ഛനേയും ഞങ്ങൾ സഹായിക്കുമായിരുന്നു. കുട്ടിക്കാലം മുതലുള്ള കാര്യമാണ് പറയുന്നത്. വള്ളം തുഴയുന്നതിലും ഞങ്ങൾ മിടുക്കന്മാർ ആയിരുന്നു. വള്ളം എടുത്തു കൊണ്ട് ഓരോ വീട്ടിലും ചെന്ന് കക്കയുടെ തോട് വാങ്ങുമായിരുന്നു. ഓരോ വീട്ടിലും കക്ക വാങ്ങിയിട്ട് കക്കയുടെ മാംസം പാചകത്തിന് എടുത്തിട്ട് കക്കയുടെ തോടുകൾ അവർ വില്ക്കുമായിരുന്നു. ഈ കക്കാ തോടുകൾ ചൂളയിൽ കൊണ്ടു കൊടുത്ത് ഞാൻ കാശ് വാങ്ങുമായിരുന്നു. കക്ക വാങ്ങാനും കൊടുക്കാനുമെല്ലാം വള്ളത്തിലാണ് പോകുന്നത്. കൈയ്യിൽ കാശില്ലാതെ ജീവിക്കാൻ പറ്റില്ലല്ലോ?

അന്നു നന്നായി ജോലി ചെയ്താലേ അൽപമെങ്കിലും കാശ് കിട്ടുകയുള്ളു. പച്ചക്കറി വിൽക്കാനും, ഓരോ വീട്ടിലേയും തെങ്ങിനും മറ്റും ചാണകം വാരിയിടാനും ഞാൻ പോകുമായിരുന്നു. ചാണകം വാരേണ്ടത് ഓരോ വീട്ടിലെയും തൊഴുത്തിന്റെ പിന്നിൽ നിന്നാണ്. അവിടെ ഗോമൂത്രവും ചാണകവും വീണു കിടക്കത്തക്കവിധം വലിയ കുഴികൾ ഉണ്ടായിരുന്നു. ആ കുഴിയിൽ സൂക്ഷിച്ചിരിക്കുന്ന ചാണകം വാരി വലിയ കൊട്ടയിൽ ഇട്ട് അത് ചുമന്ന് ഓരോ തെങ്ങിന്റെയും തടത്തിൽ കൊണ്ട് ഇടണം. കുഴിയിൽ വലിയ പുഴുക്കൾ പൊതിഞ്ഞു കിടക്കുന്ന ചാണകം കുഴിയിൽ ഇറങ്ങി വേണമായിരുന്നു കൊട്ടകളിൽ കയറ്റേണ്ടത്. അവിടെ നിന്നു നന്നായി ജോലി ചെയ്താലേ കാശ് ഉണ്ടാക്കാൻ ഒക്കുകയുള്ളായിരുന്നു.

## വിദ്യാഭ്യാസം ?

എന്റെ വിദ്യാഭ്യാസം പറവൂർ സർക്കാർ ബോയ്സ് ഹൈസ്കൂളിലായിരുന്നു. പത്താം ക്ലാസ് കഴിഞ്ഞപ്പോൾ

> ആദ്യം വര തുടങ്ങിയതു മുറ്റത്താണ്. പൂഴിമണൽ ഒരു മടൽ കൊണ്ട് ഒരു ഭാഗത്തേയ്ക്ക് വടിച്ചു മാറ്റിയിട്ട് കട്ടിയുള്ള കറുത്ത മണൽ തെളിച്ചിട്ട് ആ മണലിൽ ഈർക്കിൽ കൊണ്ടാണ് വരച്ചു തുടങ്ങിയത്. കഥാചിത്രങ്ങളുടെ ചിത്രങ്ങൾ പോലെ വരച്ചിട്ട് ആ ചിത്രങ്ങൾ കാർട്ടൂൺ ആക്കി മാറ്റുകയായിരുന്നു. കാർട്ടൂൺ ചിത്രങ്ങൾക്ക് ജീവൻ വേണമെങ്കിൽ കഥയുടെ ചിത്രീകരണത്തിന്റെ സ്റ്റൈൽ കിട്ടണം.

പഠനം നിർത്തി. സാമ്പത്തിക ബുദ്ധിമുട്ടുകാരണം അച്ഛനെ കൂടുതൽ ബുദ്ധിമുട്ടിക്കേണ്ട എന്നു വിചാരിച്ചു. ജേഷ്ഠൻ ചിന്നപ്പൻ ആദ്യം ചിത്രങ്ങൾ വരയ്ക്കാൻ തുടങ്ങി. അദ്ദേഹം മാതൃഭൂമിയിലും മറ്റും കാർട്ടൂണുകൾ വരയ്ക്കുമായിരുന്നു. ജ്യേഷ്ഠൻ കൊമേഴ്സ്യൽ ആർട്ട് ഒരു പാട് ചെയ്യുമായിരുന്നു. ഒരു പാട് സ്ഥാപനങ്ങളുടെ ബോർഡുകളും ബാനറുകളും ജേഷ്ഠൻ എഴുതിയിട്ടുണ്ട്. ഓരോ സ്ഥാപനങ്ങൾക്കു വേണ്ടി വലിയ വലിയ ചിത്രങ്ങളും ജേഷ്ഠൻ വരയ്ക്കുമായിരുന്നു. ചിത്രം വരയ്ക്കാൻ ജേഷ്ഠനെയും ആരും പഠിപ്പിച്ചിട്ടില്ല, അദ്ദേഹം തനിയെ വരച്ചു പഠിച്ചതാണ്. ജ്യേഷ്ഠൻ വന്ന വഴിയിലേയ്ക്കു തന്നെ ഞാനും തിരിഞ്ഞു. പേപ്പർ വാങ്ങി വരച്ചു പഠിക്കാൻ വീട്ടിൽ പേപ്പർ വാങ്ങി തരാൻ സാമ്പത്തികം ഇല്ല. ജോലി ചെയ്തുണ്ടാക്കിയ കാശു കൊടുത്ത് പേപ്പറും പെൻസിലും വാങ്ങി ഞാനും തനിയെ വരച്ചു തുടങ്ങി. വരയ്ക്കാൻ മേടിക്കുന്ന പേപ്പറുകൾ വരച്ചു കഴിയുമ്പോൾ സാധനങ്ങൾ പൊതിഞ്ഞു കൊണ്ടുവരുന്ന ന്യൂസ്





പേപ്പറിൽ വരയ്ക്കും. നിരന്തരമായ വര എന്നെ നന്നായി വരയ്ക്കാൻ പഠിപ്പിച്ചു. ഞാൻ ആദ്യം വര തുടങ്ങിയതു മുറ്റത്താണ്. പൂഴി മണൽ ഒരു മടൽ കൊണ്ട് ഒരു ഭാഗത്തേയ്ക്ക് വടിച്ചു മാറ്റിയിട്ട് കട്ടിയുള്ള കറുത്ത മണൽ തെളിച്ചിട്ട് ആ മണലിൽ ഈർക്കിൽ കൊണ്ടാണ് വരച്ചു തുടങ്ങിയത്. കഥാ ചിത്രങ്ങളുടെ ചിത്രങ്ങൾ പോലെ വരച്ചിട്ട് ആ ചിത്രങ്ങൾ കാർട്ടൂൺ ആക്കി മാറ്റുകയായിരുന്നു. കാർട്ടൂൺ ചിത്രങ്ങൾക്ക് ജീവൻ വേണമെങ്കിൽ കഥയുടെ ചിത്രീകരണത്തിന്റെ സ്റ്റൈൽ കിട്ടണം.

## ആദ്യ കാർട്ടൂൺ ?

1964–ൽ കേരളകൗമുദിയുടെ മൺഡേ മാഗസിനിൽ സ്ത്രീ സ്വാതന്ത്ര്യത്തെപ്പറ്റി വന്ന ലേഖനത്തിന്റെ ഒരു കാർട്ടൂൺ ആണ് ആദ്യമായി അച്ചടിച്ചു വരുന്നത്. പിന്നീട് കൗമുദിയിൽ തുടർച്ചയായി കാർട്ടൂണുകൾ വന്നു തുടങ്ങി. മാതൃഭൂമിയിലും മനോരമയിലും കുങ്കുമത്തിലും മുത്തശ്ശിയിലും പൂമ്പാറ്റയിലും തുടങ്ങി എല്ലാവാരികകളിലും ശിവന്റെ കാർട്ടൂണുകളും ചിത്രകഥകളും പ്രസിദ്ധീകരിച്ചു തുടങ്ങി. എല്ലാവേദനകളും മറക്കാനുള്ള മാന്ത്രിക മരുന്നുകളാണ് ചിരിവരകൾ എന്ന് ഞാൻ തിരിച്ചറിഞ്ഞു.

1969–ൽ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ വരച്ച ഒരു കാർട്ടൂൺ അന്ന് വിദ്യാഭ്യാസ മേഖലയിൽ വൻ കോളിളക്കമാണു സൃഷ്ടിച്ചത്. അന്നത്തെ രണ്ടാം ക്ലാസിലെ പശു എന്ന പാഠഭാഗത്തിൽ നിന്നെടുത്ത വരികളായിരുന്നു കാർട്ടൂണിന് ആധാരമായ വിഷയം. ഇത്തിരി കഞ്ഞി കുടിക്കാൻ കഴിവില്ലാതെ പഠിക്കുന്ന പട്ടിണി പാവം പയ്യനെ നോക്കി വിതുമ്പി നിൽക്കുന്ന അമ്മ. അമ്മയുടെ കീറിയ വസ്ത്രവും വേഷവും കാണുമ്പോൾ തന്നെ അവരുടെ പട്ടിണി എല്ലാവരുടെയും മനസ്സിൽ തട്ടും. നെഞ്ചുരുകി നിൽക്കുന്ന അമ്മയുടെ മുന്നിൽ ഇരുന്നാണ് പയ്യൻ വായിക്കുന്നത്. 'അമ്മ എനിക്ക് കാച്ചിയ പാൽ തരും. അത് കുടിക്കാഞ്ഞാൽ അമ്മ കരയും........'

പട്ടിണിയ്ക്കിരുന്ന് പാഠം വായിച്ചു പഠിക്കുന്ന കുഞ്ഞിനെ നോക്കി നിന്ന് നെഞ്ചുരുകുന്ന അമ്മയേയും മകനേയുമാണ് നമ്മൾ കാണുന്നത്. പല തിരക്കഥാകൃത്തുക്കളും സംഭാഷണത്തിലെ വാചകങ്ങൾ ഓരോ സ്ഥലത്തുനിന്നും എടുത്ത് തിരക്കഥയിൽ ചേർക്കാറുണ്ട്. 1973 ൽ റിലീസ് ആയ എം.ടി യുടെ നിർമ്മാല്യത്തിലും ഒരു കുട്ടി വീട്ടിൽ ഇരുന്ന് ഇതേ ഭാഗം വായിക്കുന്നുണ്ട്. കുട്ടിയുടെ ജേഷ്ഠനായി സുകുമാരൻ ആണ് അഭിനയിക്കുന്നത്. സുകുമാരൻ ആ കുട്ടിയെ വഴക്കു പറയുന്ന രംഗവും അതിൽ ചിത്രീകരിച്ചിട്ടുണ്ട്.

ജേഷ്ഠൻ ആർട്ട് വർക്ക് ചെയ്തുകൊണ്ടിരിക്കുമ്പോൾ തന്നെ പത്രമേജന്റു കൂടിയായി. പത്രം പോയി എടുക്കുന്ന ജോലിയും വീടുകളിൽ കൊണ്ടുകൊടുക്കുന്ന ജോലിയും എന്നെ ഏൽപ്പിച്ചു. പത്രം എടുക്കാനായി വെളുപ്പാൻ കാലത്തും വൈകിട്ടും ട്രാൻസ്പോട്ട് സ്റ്റാന്റിൽ എത്തണം. അവിടെ ചെല്ലുമ്പോൾ പല മാസികകളും പത്രങ്ങളും വായിക്കാൻ എടുക്കാൻ പറ്റും. സൺഡേ തുടങ്ങി ഒരു പാട് പ്രസിദ്ധീകരണങ്ങൾ അവിടെ നിന്ന് വായിക്കുവാനും അതിനുള്ളിൽ വന്നിരിക്കുന്ന ചിത്രങ്ങൾ കാണാനും സാധിച്ചു. ചിത്രം വരയ്ക്കുന്നതിനു മുൻപുതന്നെ വരയ്ക്കുന്ന ചിത്രങ്ങളെക്കുറിച്ച് ഞാൻ നന്നായി നിരീക്ഷണം നടത്തുമായിരുന്നു. ഞാൻ അറിയാവുന്ന മൃഗങ്ങളേയും പക്ഷികളേയും എല്ലാം നന്നായി ശ്രദ്ധിക്കുമായിരുന്നു കോപം വരുമ്പോൾ





അവയുടെ ഭാവവും സന്തോഷം വരുമ്പോഴുള്ള അവരുടെ ഭാവവും ഞാൻ നന്നായി മനസ്സിലാക്കി. മൃഗങ്ങളുടെ കിടപ്പും ചലനവുമെല്ലാം ഓരോ സമയത്തും വ്യത്യാസം ഉണ്ടാകാറുണ്ട്. വരയ്ക്കുമ്പോൾ ഈ വ്യത്യാസം എല്ലാം നാം മനസ്സിലാക്കണം. മനുഷ്യരുടെ ഭാവങ്ങളും ഓരോ സമയത്തേതും നമ്മൾ മനസ്സിലാക്കേണ്ടതാണ്.

കുട്ടിയാനയെ കുറിച്ചുള്ള കുറുമ്പന്റെ കുസൃതികൾ എന്ന കഥയിൽ കുട്ടിയാനയുടെ വിവിധ ദൃശ്യങ്ങൾ ഞാൻ വരച്ചിട്ടുണ്ട്. ആനയുടെ ഓരോ പോസും വായനക്കാർക്ക് ഇഷ്ടപ്പെടുന്ന രീതിയിൽ ചിത്രീകരിക്കണം. വായിക്കുന്നവരുടെ മനസ്സിൽ കുട്ടിയാനയുടെ കുസൃതിയായി തോന്നണമെങ്കിൽ വരയ്ക്കുന്ന രീതിയും ശരിയായിരിക്കണം. കുറുമ്പന്റെ കുസൃതികൾ വായിക്കുന്നവർക്ക് ചിത്രങ്ങൾ കാണുമ്പോൾ തന്നെ മനസ്സിലാകും. 'അമ്മ പറഞ്ഞത്' എന്നൊരു ചിത്രകഥയിൽ ഞാൻ അമ്മ ആനയേയും മകൻ ആനയേയും കാർട്ടൂൺ ചിത്രകഥയാക്കിയിട്ടുണ്ട്.''

അമ്മയും മകനും കൂടിയുള്ള കാട്ടിൽ വെച്ചുള്ള സംഭവം അതി മനോഹരമായി എഴുതുകയും വരയ്ക്കുകയും ചെയ്തിട്ടുണ്ട്. ഇപ്പോൾ കാർട്ടൂൺ ചിത്രകഥകൾ പലതും എഴുതുന്നതും ശിവനാണ്.

ശിവന്റെ ജേഷ്ഠൻ ചിന്നപ്പന് വില്ലേജ് ഓഫീസറായി ജോലി കിട്ടി. ശിവനും ജേഷ്ഠനും കൂടി 'ഫ്‌ളാഷ്' പബ്ലിസിറ്റി തുടങ്ങിയിട്ടുണ്ടായിരുന്നു. ജ്യേഷ്ഠന് ജോലി കിട്ടിയപ്പോൾ ഫ്‌ളാഷ് ശിവൻ നടത്തി. നിരവധി ബോർഡുകളും ബാനറുകളും ചിത്രങ്ങളും കാർട്ടൂണുകളും ശിവൻ വരച്ചുകൊണ്ടേയിരുന്നു.

കുട്ടിക്കാലത്ത് കടുത്ത ദാരിദ്ര്യദു:ഖം അനുഭവിക്കേണ്ടി വന്നതിനാൽ സമൂഹത്തിലെ പൊങ്ങച്ചങ്ങളുടെ അർത്ഥശൂന്യതകളെ ജനസമക്ഷത്തിൽ മൂർച്ചയേറിയ വരകളിലൂടെ തുറന്നു കാട്ടുവാൻ നിർഭയനായ ഈ കാർട്ടൂണിസ്റ്റിനു കഴിയുന്നു.

ശിവൻ വരയ്ക്കാത്ത പ്രസിദ്ധീകരണങ്ങൾ വിരളമാണ്. പൂമ്പാറ്റ, തളിര്, ഈനാട്, മലയാള രാജ്യം, മനോരമ, മാതൃഭൂമി, ചന്ദ്രിക, കുങ്കുമം, കുമാരി, തുടങ്ങി എല്ലാ പ്രസിദ്ധീകരണങ്ങളിലും ശിവന്റെ ചിത്രകഥകളും കാർട്ടൂണുകളും ചിത്രങ്ങളും പ്രത്യക്ഷപ്പെട്ടിട്ടുണ്ട്.

1973 ൽ കെ.എസ്.ആർ.ടിസിയിൽ പെയിന്ററായി ജോലി കിട്ടി. ജോലിയിലിരുന്നു കൊണ്ട് വിശ്രമവേളയിൽ ചിത്രകഥകളും കാർട്ടൂണുകളും വരച്ചുകൊണ്ടിരുന്നു. നോവലിന് ആദ്യം ചിത്രം വരയ്ക്കുന്നത് വി.ടി.നന്ദകുമാറിന്റെ എന്റെ കർണ്ണൻ എന്ന നോവലിനാണ്. കുങ്കുമം വാരികയിൽ പ്രസിദ്ധീകരിച്ച എന്റെ കർണ്ണൻ എന്ന നോവലിലെ ചിത്രങ്ങൾ കണ്ടിട്ടുള്ളവർ ആരും അതു മറക്കുകയില്ല. കവിതകൾക്കും നോവലുകൾക്കും


ശിവനും ഭാര്യ ഗിരിജയും




ചെറുകഥകൾക്കും ഒരു പാട് മാസികകളിലും വാരിക കളിലും ശിവൻ വരച്ചു.

കാർട്ടൂണുകൾ ശിവൻ ഏറെ ഇഷ്ടപ്പെടുന്നു. ആർ.കെ. ലക്ഷ്മണന്റെ കാർട്ടൂൺ ശിവൻ ഏറെ ഇഷ്ടപ്പെടുന്നു. നല്ലൊരു ചിത്രത്തെയാണ് ലക്ഷ്മൺ കാർട്ടൂൺ ആക്കുന്നത്. അതു കൊണ്ടാണ് കാർട്ടൂൺ കാണാൻ ഏറെ ഭംഗി ഉള്ളതും. അത്തരം കാർട്ടൂൺ ആണ് ശിവൻ വരയ്ക്കുന്നത്. രാജാക്കന്മാരുടെയും റാണിമാരുടെയും അതിമനോഹരമായ ചിത്രങ്ങൾ വിവിധ കഥകൾക്കായി വരച്ചിട്ടുണ്ട്. മാർത്താണ്ഡവർമ്മ എന്ന ചിത്രകഥ ശിവന് മറക്കാനാവുകയില്ല 400 പേജ് മാർത്താണ്ഡവർമ്മ യ്ക്കു വേണ്ടി കുങ്കുമത്തിൽ വരച്ചു. ഐതിഹ്യമാല മാതൃഭൂമിയിൽ വരച്ചിരുന്നു. കൃഷ്ണന്റെയും രാധ യുടെയും ചിത്രങ്ങൾ പല കവിതകളിലും വന്നിട്ടുണ്ട്.

ടെൻ ഒ ക്ലോക്ക്, റാബിറാറ്റി, ഡോ.ജോൺ തുടങ്ങി ഒരു പാട് കാർട്ടൂൺ ചിത്രങ്ങൾ പല മാഗസിനുകളിലും വന്നിട്ടുണ്ട്. ശിവൻ വരയ്ക്കാത്ത പ്രസിദ്ധീകരണ ങ്ങൾ വിരളമാണ്. പൂമ്പാറ്റ, തളിര്, ഈനാട്, മലയാള രാജ്യം, മനോരമ, മാതൃഭൂമി, ചന്ദ്രിക, കുങ്കുമം, കുമാരി, തുടങ്ങി എല്ലാ പ്രസിദ്ധീകരണങ്ങളിലും ശിവന്റെ ചിത്രകഥകളും കാർട്ടൂണുകളും ചിത്രങ്ങളും പ്ര ത്യക്ഷപ്പെട്ടിട്ടുണ്ട്. 'മന്ത്രക്കിണ്ണം' എന്ന കവർ ഡിസൈ നിംഗ് 2013ലെ ഭീമ ബാലസാഹിത്യ അവാർഡ് നേടി.

കെ.എസ്.ആർ.ടി.സി യിലെ ജോലിയിൽ നിന്നും 2003-ൽ വിരമിച്ച ശേഷം ഒട്ടേറെ കലാ സാംസ്കാരിക പ്രവർത്തനങ്ങളുടെ അമരക്കാരനായി മാറിയിരിക്കുക യാണ് ശിവൻ. നോവലുകളുടെയും കഥകളുടെയും ചിത്രീകരണവും ആനുകാലികങ്ങളുടെ പേജ് ലേഔട്ട് ചെയ്യുകയും ചെയ്യുന്നു. മലയാളത്തിലെ ഏറ്റവും മികച്ച ഇല്യസ്ട്രേറ്റർമാരിൽ ഒരാളാണ് ശിവൻ. കുട്ടിക്കാലത്ത് കടുത്ത ദാരിദ്ര്യദു:ഖം അനുഭവിക്കേണ്ടി വന്നതിനാൽ സമൂഹത്തിലെ പൊങ്ങച്ചങ്ങളുടെ അർത്ഥശൂന്യത കളെ ജനസമക്ഷത്തിൽ മൂർച്ചയേറിയ വരകളിലൂടെ തുറന്നു കാട്ടുവാൻ നിർഭയനായ ഈ കാർട്ടൂണിസ്റ്റിനു കഴിയുന്നു.

രണ്ടു പ്രാവശ്യത്തെ വെള്ളപ്പൊക്കത്തിന്റെ ദുരിതം ശിവൻ അനുഭവിച്ചിട്ടുണ്ട്. 2018ൽ വന്ന രണ്ടാമത്തെ വെള്ളപ്പൊക്കം ഒരുപാട് നാശം സൃഷ്ടിച്ചു. വീട്ടിൽ നെ ഞ്ചോളം വെള്ളമുയർന്നപ്പോൾ കുടുംബത്തിന് വീടു വിട്ട് ഓടേണ്ടി വന്നു. തിരിച്ച് വീട്ടിൽ എത്തിയപ്പോൾ വിലമതിക്കാനാവാത്ത പുസ്തകങ്ങൾ പലതും നശിച്ചു. ഞാൻ വരച്ച പല ചിത്രകഥകളും വെള്ളപ്പൊക്കം കൊണ്ടു പോയി. ഇപ്പോൾ കമ്പ്യൂട്ടറിന്റെ സാധ്യത ഉപയോഗിച്ചു വരച്ചുകൊണ്ട് വീട്ടിൽ സുഖമായി കഴിയുന്നു. ഭാര്യ ഗിരിജ. മൂത്ത മകൾ രാഖി ഹൈക്കോടതി അഡ്വക്കേറ്റായി പ്രാക്ടീസ് ചെയ്യുന്നു. വിവാഹിതയാണ്. രണ്ടാമത്ത മകൾ റോസ് എം.സി.എ കഴിഞ്ഞ് നിൽക്കുന്നു. 2021 ഫെബ്രുവരിയിൽ വിവാഹിതയാകും. ●


**എൽ.രാജശേഖരൻ മുതുകുളം**

# ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*



ജോർജ്ജ് ന്യൂനെസ്

# യുവാക്കളുടെ ഹരമായ ടിറ്റ്ബിറ്റ്സ് മാഗസിൻ

പത്രപ്രവർത്തനത്തിന്റെ ആധുനിക രൂപങ്ങൾക്ക് തുടക്കമിട്ടത് ടിറ്റ്-ബിറ്റ്സ് ആയിരുന്നു. ഒട്ടേറെ സ്ക്കൂപ്പുകൾ പുറത്തുകൊണ്ടുവരികയും കോളിളക്കം സൃഷ്ടിച്ച അനേകം അഭിമുഖ സംഭാഷണങ്ങൾ അച്ചടിക്കുകയും ചെയ്തിട്ടുണ്ട്.

മുഖചിത്രം മുതൽ അവസാനപുറം വരെ തികച്ചും വ്യത്യസ്തമായൊരു പ്രസിദ്ധീകരണം. ഗ്ലാമർ ഗേൾ, അവർ അല്പവസ്ത്രധാരികളായി പ്രത്യക്ഷപ്പെട്ട ലോകത്തിലെ തന്നെ ആദ്യ പ്രസിദ്ധീകരണമായിരുന്നു ടിറ്റ്ബിറ്റ്സ് മാഗസിൻ. ലോകത്തെമ്പാടുമിതിന് അനുകരണങ്ങളുണ്ടായി.

1881 ഒക്ടോബർ 22 ന് ജോർജ്ജ് ന്യൂനെസ് സ്ഥാപിച്ച ബ്രിട്ടീഷ് വാരികയാണ് ടിറ്റ്-ബിറ്റ്സ് 1984 ജൂലൈ 18 ന് ഇത് അസോസിയേറ്റഡ് ന്യൂസ് പേപ്പേഴ്സ് ഏറ്റെടുത്തെങ്കിലും ഏറെനാൾ അവർക്കും ഇത് കൊണ്ടുനടക്കാനായില്ല. 1989 ൽ അടച്ചുപൂട്ടി.

പത്രപ്രവർത്തനത്തിന്റെ ആധുനിക രൂപങ്ങൾക്ക് തുടക്കമിട്ടത് ടിറ്റ്-ബിറ്റ്സ് ആയിരുന്നു. ഒട്ടേറെ സ്ക്കൂപ്പുകൾ പുറത്തുകൊണ്ടുവരികയും കോളിളക്കം സൃഷ്ടിച്ച അനേകം അഭിമുഖ സംഭാഷണങ്ങൾ അച്ചടിക്കുകയും ചെയ്തിട്ടുണ്ട്.

400,000 മുതൽ 600,000 വരെ വിൽപ്പനയിലെത്തിയ ഒരു മാസ് സർക്കുലേഷൻ വാണിജ്യ പ്രസിദ്ധീകരണമായിരുന്നു ഈ മാഗസിൻ, ഓരോ വിഷയങ്ങളും ഏറെ നാടകീയമായി അവതരിപ്പിക്കുന്നതിലുള്ള ടിറ്റ്-ബിറ്റ്സിന്റെ വിരുത് ഒന്നു വേറെ തന്നെയായിരുന്നു. റൈഡർ

ഹാഗാർഡ്, ഐസക് അസിമോവ് തുടങ്ങിയ എഴുത്തുകാരുടെ കൃതികളും ക്രിസ്റ്റഫർ പ്രീസ്റ്റിന്റെ ആദ്യകാല മൂന്ന് കഥകളും ഉൾപ്പെടെ ചെറുകഥകളും മുഴുനീള ഫിക്ഷനും ഉൾപ്പെടുത്തിയ പ്രസിദ്ധീകരണവും ഇതുതന്നെ.

## ചരിത്രം

1886-ൽമാസികയുടെആസ്ഥാനംമാഞ്ചസ്റ്ററിൽനിന്ന് ലണ്ടനിലേക്ക് മാറി. അവിടെ അത് ജനപ്രിയ പത്രപ്രവർത്തനത്തിന് വഴിയൊരുക്കി. പിയേഴ്സൺ എന്ന ചെറുപ്പക്കാരനാണ് മാസികയെ തുടക്കത്തിൽ പ്രചാരത്തിൽ മുൻനിരയിലെത്തിക്കാൻ ഏറെ പാടുപെട്ടത്. താമസിയാതെ, മികച്ചവാണിജ്യപ്രസിദ്ധീകരണമായി മാറി ടിറ്റ്ബിറ്റ്സ് മാഗസിൻ.

ചുരുങ്ങിയ കാലംകൊണ്ട് 400,000 മുതൽ 600,000 വരെ വിൽപ്പനയിലെത്തിക്കാനും അതിന്റെ അണിയറ പ്രവർത്തകർക്ക് കഴിഞ്ഞു. അറിവിന്റെ കാര്യത്തിൽ, ഒരു മിനി എൻസൈക്ലോപീഡിയ പോലെ, അത് വായിക്കാൻ എളുപ്പമുള്ള ഫോർമാറ്റിൽ വൈവിധ്യമാർന്ന തരത്തിൽ ടിറ്റ്ബിറ്റ്സ് വിവരങ്ങൾ അവതരിപ്പിച്ചു, നാടകത്തിലും സംവേദനത്തിലും ശ്രദ്ധ കേന്ദ്രീകരിക്കുന്ന മനുഷ്യ താൽപ്പര്യ കഥകൾക്ക് ഏറെ പ്രാധാന്യം നൽകി.

1939 മുതൽ മാസികയുടെ കവറുകളിൽ പിൻ-അപ്പുകൾ പ്രത്യക്ഷപ്പെട്ടു, 1955 ആയപ്പോഴേക്കും 904,000 ആയി ഉയർന്നു. ഏറെക്കാലം എതിരാളികളില്ലാതെ കുതിച്ചുയർന്നെങ്കിലും പിന്നീട് കിതയ്ക്കാൻ തുടങ്ങി. 1984 ജൂലൈ 18 ന് അതിന്റെ അവസാന എഡിറ്റർ പോൾ ഹോപ്കിൻസിന്റെ കീഴിൽ ടിറ്റ്ബിറ്റ്സ് 1,70,000 കോപ്പികൾ മാത്രമാണ് വിറ്റത്. തുടർന്നാണ് അസോസിയേറ്റഡ് ന്യൂസ് പേപ്പേഴ്സ് വീക്കെൻഡ് അത് ഏറ്റെടുത്തത്. അക്കാലത്ത് ഫിനാൻഷ്യൽ ടൈംസ് ടിറ്റ്ബിറ്റിനെ 'ബ്രിട്ടനിലെ ജനപ്രിയ മാധ്യമങ്ങളുടെ 103 വയസ്സുള്ള പൂർവ്വികൻ' എന്നാണ് വിശേഷിപ്പിച്ചത്.




ചുരുങ്ങിയ കാലംകൊണ്ട് 400,000 മുതൽ 600,000 വരെ വിൽപ്പനയിലെത്തിക്കാനും അതിന്റെ അണിയറ പ്രവർത്തകർക്ക് കഴിഞ്ഞു. അറിവിന്റെ കാര്യത്തിൽ, ഒരു മിനി എൻസൈക്ലോപീഡിയ പോലെ,അത് വായിക്കാൻ എളുപ്പമുള്ള ഫോർമാറ്റിൽ വൈവിധ്യമാർന്ന തരത്തിൽ ടിറ്റ്ബിറ്റ്സ് വിവരങ്ങൾ അവതരിപ്പിച്ചു,

സാമൂഹികരംഗത്തും ടിറ്റ്ബിറ്റ്സ് മാതൃകാപരമായ ഒട്ടേറെ കാര്യങ്ങൾ ചെയ്തിട്ടുണ്ട്. ഒന്നാം ലോകമഹായുദ്ധത്തിൽ പട്ടാളക്കാർക്ക് ദേശസ്നേഹവും ആത്മധൈര്യവും പകരാൻ കഴിയുന്ന ഒരു ഗാനരചനാമത്സരം, അത് അവർക്കുമുന്നിൽ ആലപിക്കാൻ കഴിയുന്ന തരത്തിലുള്ള ഒരു ഗാനമായിരിക്കണമെന്ന നിർദ്ദേശത്തോടെ, ടിറ്റ്ബിറ്റ്സ് നടത്തി. അത് വൻവിജയമായിരുന്നു.









എല്ലാ തിങ്കളാഴ്ചകളിലുമാണ് ഇത് പുറത്തിറങ്ങിയിരുന്നത്. 1959 ആയപ്പോഴേക്കും ഇത് 11,50,000 കോപ്പികൾ വിറ്റഴിക്കുന്ന നിലയിലേക്ക് വളർന്നിരുന്നു.

ഒട്ടേറെ കൗതുകങ്ങൾ കൊണ്ടുവന്ന 'ടിറ്റ്ബിറ്റ്സ് ഇനി ഒരിക്കലും ഒരു പ്രത്യേക പ്രസിദ്ധീകരണമായി പുറത്തുവരില്ലെന്ന് ചിൽട്ടൺ അവസാനപതിപ്പിൽ എഴുതിയിരുന്നു. ഏറെ ആകർഷണീയമായ പ്രസിദ്ധീകരണത്തിന്റെ മാസ്റ്റെഡ് (ലോഗോ) ഒരുകാരണവശാലും അശ്ലീല സാഹിത്യകാരന്മാരുടെ കൈകളിൽ വരാൻ ഐപിസി ആഗ്രഹിക്കുന്നില്ല.' എന്നിരുന്നാലും, പിന്നീട് ടിറ്റ്ബിറ്റ്സ് സ്പോർട്ട് ന്യൂസ് പേപ്പറുകൾക്ക് വിറ്റു, അത് വീണ്ടും കൈമാറി. മുതിർന്നവർക്കുള്ള പ്രതിമാസ ടിറ്റ്ബിറ്റ്സ് ഇന്റർനാഷണലായി ഈ പേര് ഇന്നും നിലനിൽക്കുന്നുവെന്നത് ടിറ്റ്ബിറ്റ്സ് പ്രേമികൾക്ക് ആശ്വാസം പകരുന്ന കാര്യമാണ്. ●



**ജോഷി ജോർജ്**

joshygeorgecartoonist@gmail.com

പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.



I kept always two books in my pocket, one to read, one to write in." – Robert Louis Stevenson

"Once you have read a book you care about, some part of it is always with you." – Louis L'Amour

Literature is the most agreeable way of ignoring life

– Fernando Pessoa

# SCALING GREATER HEIGHTS IN NEWS & VIEWS

**Our Publications:**



**DEEPIKA**
*The First Malayalam Daily*



**RASHTRA DEEPIKA**
*Largest Selling Evening Daily*



**BUSINESS DEEPIKA**
Economic & Financial Fortnightly



**KARSHAKAN**
Agricultural Monthly



**STHREEDHANAM**
Women's Monthly



**RASHTRA DEEPIKA CINEMA**
Film Fortnightly



**KUTTIKALUDE DEEPIKA**
Malayalam Children's Fortnightly



**CHILDREN'S DIGEST**
Children's English Monthly




**Online Versions**

deepika.com
deepikamatrimonial.com
rashtradeepika.com
deepikaclassifieds.com







**DEEPIKA**
**RASHTRA DEEPIKA LTD.**
**College Road,**
**Kottayam -686 001, Kerala**
**Tel: 0481 – 2566706, 3012222**
**Email: deepikaktm@deepika.com**
**visit us at www.deepika.com**

**Our Recent Attaintments**

- New modern multi-colour with UV printing facility
- Colour printing on all pages
- Improved fonts & layout

**We also undertake quality colour printing job-works**



Model code: 226/2021

| | | |
|---|---|---|
| Name | : | **Jonita Doda** |
| Height | : | 5.7 |
| Vitals | : | 36-27-36 |
| Interest | : | Modeling and acting adfilms, feature films, Music Albums etc. |
| Job Track | : | Many Print and Internatiional TV Ads, Feature Films Music Albums etc. |



Model code: 227/2021

| | | |
|---|---|---|
| Name | : | **Leena Kapoor** |
| Height | : | 5.7 |
| Vitals | : | 34- 26- 26 |
| Interest | : | Modeling and acting adfilms, feature films etc. |
| Job Track | : | More than 15 feature films and Many Print & TV Ads |






Model code: 228/2021

Name : **Abey Paulose**

Height : 6

Interest : Modeling and acting

Job Track : Model, Ramp Trainer Choreographer





Model code: 229/2021

Name : **Jijo Jacob**

Interest : Modeling and acting



Model code: 230/2021

| | | |
|---|---|---|
| Name | : | **Pooja Bisht** |
| Interest | : | Modeling and acting adfilms, feature films etc. |
| Job Track | : | Many Print & TV Ads, Web Series, Femina Miss India Diva 2015 (winner Miss Congeniality) |



Model code: 231/2021

| | | |
|---|---|---|
| Name | : | **Pooja Singh** |
| Height | : | 5.4 |
| Vitals | : | 34- 30-34 |
| Interest | : | Modeling and acting adfilms, feature films etc. |
| Job Track | : | Movies, Music Videos, Web Series etc. |



| | | |
|---|---|---|
| Model code | : | 232/2021 |
| Name | : | **Prakrati Chandra** |
| Height | : | 5' 6" |
| Interest | : | Modeling and acting adfilms, feature films etc. |
| Job Track | : | Miss Teen India Personality 2015, Miss Style Diva 2018, Red Belt in Taekwondo, Teatre Artist, Dancer, Social Worker etc. |



Model code: 233/2021

| | | |
|---|---|---|
| Name | : | **Ramnitu Chaudhary** |
| Height | : | 5.4 |
| Interest | : | Modeling and acting adfilms, feature films etc. |
| Job Track | : | Done 12 South indian movies and Bollywood movies |

Model code: 234/2021

| | | |
|---|---|---|
| Name | : | **Sandhya Radhakrishnan** |
| Height | : | 150 cm |
| Vital | : | 30 - 23 - 27 |
| Interest | : | Embroidery artistry, dancing, Modeling, acting |
| Job Track | : | HR by profession, Embroidery portrait artist and Owner of Sandy's craft world. Model by passion |



Model code : 235/2021

Name : **Sathi Shetty**

Height : 5.3

Vitals : 36- 36-40

Interest : Modeling, acting





## CONCEPT SHOOT

Concept:

**Nature**

Costume :

**Smruthy Simon**

Costume Assistant :

**Sherin Prinson**

Retouch :

**Jithin Pulikkottil**

Stylist :

**Vilash ishtam**

Photography :

**Jestin James**

Makeup :

**Sindhu Pradeep Guruvayur**

Models :

**Athira, Sreedevi Venugopal**

Painting :

**Sangeetha**





# പ്രസംഗം
## ആരംഭം എങ്ങനെ ആവണം

ഏതൊരു പ്രസംഗത്തിലെയും ഏറ്റവും പ്രധാനപ്പെട്ട ഭാഗമാണ് അതിന്റെ തുടക്കം എന്നുള്ളത്. അതുകൊണ്ട് തന്നെ മികച്ച തയ്യാറെടുപ്പ് വേണ്ട ഒരു ഭാഗവുമാണിത്.

---

'തുടക്കം നന്നായാൽ പാതി നന്നായി' 'First impression is the best impression' എന്നൊക്കെ നാം കേട്ടിട്ടുണ്ട്. പ്രസംഗത്തിന്റെ കാര്യത്തിൽ ഇത് കൂടുതൽ ശരിയുമാണ്. തുടക്കം മനോഹരമാക്കിയാൽ പ്രസംഗം ഗംഭീരമാകാനുള്ള സാധ്യത കൂടുതലാണ്.

പല പ്രസംഗങ്ങളിലും പ്രാസംഗികനെ മറ്റൊരാൾ പരിചയപ്പെടുത്തുന്ന ചടങ്ങ് ഉൾപ്പെടുത്താറുണ്ട്. സദസ്സിന്റെ മുൻപിൽ പ്രാസംഗികന് വിശ്വാസ്യത നേടികൊടുക്കുന്നതിൽ ഇത് പ്രധാനമാണ്. ശ്രോതാക്കളുടെ ഇടയിൽ പ്രാസംഗികനെക്കുറിച്ചും അദ്ദേഹം നടത്തുവാൻ പോകുന്ന പ്രസംഗത്തെക്കുറിച്ചും പ്രതീക്ഷ ഉണർത്തുവാൻ ഈ പരിചയപ്പെടുത്തൽ സഹായിക്കുന്നു. തന്നെ പരിചയപ്പെടുത്തുന്ന അവസരത്തിൽ ഒരു ചെറുപുഞ്ചിരിയോടെ സദസ്സിന്റെ മുൻപിൽ ആയിരിക്കുവാൻ പ്രാസംഗികൻ ശ്രദ്ധിക്കണം. പരിചയപ്പെടുത്തൽ അവസാനിച്ചാൽ ഉടൻ തന്നെ പ്രാസംഗികൻ ആത്മവിശ്വാസത്തോടെ മൈക്കിനെ അല്ലെങ്കിൽ പ്രസംഗപീഠത്തെ സമീപിക്കേണ്ടതുണ്ട് പ്രസംഗപീഠത്തിൽ എത്തിച്ചേർന്നാൽ ഉടൻ സംസാരിച്ചു തുടങ്ങുന്നത് ഒട്ടുംതന്നെ ഉചിതമല്ല. ഏതാനും സെക്കന്റുകൾ നീളുന്ന നിശബ്ദതയ്ക്ക് ശേഷം സംസാരിച്ചു തുടങ്ങുന്നതാണ് അഭി

കാമ്യമായിട്ടുള്ളത്. ഈ നിശബ്ദതയുടെ അവസരം ശ്രോതാക്കൾക്ക് പ്രസംഗം കേൾക്കാൻ തയ്യാറെടുക്കുന്നതിനും പ്രാസംഗികന് തന്റെ മുൻപിലിരിക്കുന്ന ഓരോരുത്തർക്കും ഒരു പുഞ്ചിരി സമ്മാനിക്കുന്നതിനും സഹായിക്കുന്നു. എല്ലാവരും തയ്യാറെടുത്തു എന്ന് ഉറപ്പ് വരുത്തിയതിന് ശേഷം ഒരു ശക്തമായ വാചകത്തോടെയോ ശ്രദ്ധേയമായ ഉദ്ധരണിയോടെയോ പ്രസംഗം ആരംഭിക്കാവുന്നതാണ്.

പ്രാസംഗികനെക്കുറിച്ച് ആളുകളുടെ മനസ്സിൽ മതിപ്പ് ഉണ്ടാക്കുന്നതിൽ വസ്ത്രധാരണത്തിനും വലിയ പങ്കുതന്നെയാണുള്ളത്. കാഷ്വൽ വസ്ത്രധാരണം നമുക്ക് വലിയ സ്വാതന്ത്ര്യം തരുമെന്ന് തോന്നിപ്പിക്കാറുണ്ടെങ്കിലും യാഥാർത്ഥ്യം മറിച്ചാണ്. ഫോർമലായുള്ള വസ്ത്രധാരണമാണ് പ്രസംഗത്തിന് ഉചിതമായിട്ടുള്ളത്.

അതോടൊപ്പം തന്നെ പ്രാധാന്യമുള്ളതാണ് നേത്രസമ്പർക്കം (Eye contact) എന്നുള്ളത്. ശ്രോതാക്കളുമായി മികച്ച ബന്ധം സ്ഥാപിക്കുന്നതിന് ഇത് സഹായകരമാണ്.

## പ്രസംഗം തുടങ്ങാൻ നിരവധി മാർഗങ്ങൾ

ഒരു പ്രസംഗം ആരംഭിക്കാൻ പ്രാസംഗികന് മുൻപിൽ നിരവധി സാധ്യതകൾ ലഭ്യമാണ്. അവ ചുവടെ ചേർക്കാം.

## സംഘാടകരോട് നന്ദി പ്രകടിപ്പിക്കാം

നമ്മെ പ്രസംഗിക്കുവാൻ ക്ഷണിച്ച സംഘാടകരോട് നന്ദി പ്രകടിപ്പിച്ചുകൊണ്ട് പ്രസംഗം ആരംഭിക്കുവാൻ സാധിക്കുന്നതാണ്. അവരിൽ തന്നെ വ്യക്തിപരമായി പരിചയമുള്ളവരേയും മുതിർന്നവരേയും പേരെടുത്ത് പരാമർശിക്കുന്നത് ഉചിതമാണ്. സംഘാടകരുടെ മനസ്സിൽ അഭിമാനം ജനിപ്പിക്കുന്നതിനും ഇത് സഹായകരമാണ്.

## പോസിറ്റീവ് കാര്യങ്ങൾ പറയാം

പോസിറ്റീവായ എന്തെങ്കിലും പറഞ്ഞുകൊണ്ട് പ്രസംഗം ആരംഭിക്കുന്നത് തികച്ചും ഉചിതമായ കാര്യമാണ്. ഉദാഹരണത്തിന് 'അടുത്ത ഒരു മണിക്കൂർ ജീവിത വിജയത്തിന് നിങ്ങളെ സഹായിക്കുന്ന നിരവധി കാര്യങ്ങൾ നമുക്ക് ചർച്ച ചെയ്യാം' എന്ന് പറയുമ്പോൾ ശ്രോതാക്കളുടെ മനസ്സിനെയാണ് പ്രാസംഗികൻ സ്വാധീനിക്കുന്നത്.

## ശ്രോതാക്കളെക്കുറിച്ച് വർണിക്കാം

പ്രസംഗം മികച്ച രീതിയിൽ ആരംഭിക്കുന്നതിനുള്ള ഒരു മികച്ച മാർഗമാണ് സദസ്സിനെ വർണ്ണിക്കുക എന്നുള്ളത്. 'ഇത്രയും മികച്ച ഒരു പറ്റം ആളുകളുടെ മുൻപിൽ ഈ വിഷയം അവതരിപ്പിക്കുന്നതിന് അവസരം ലഭിച്ചതിൽ ഞാൻ സന്തോഷിക്കുന്നു' എന്ന് ഒരു പ്രാസംഗികൻ പറഞ്ഞാൽ ശ്രോതാക്കളുടെ മനസ്സിൽ ഉണ്ടാകാനിടയുള്ള സന്തോഷത്തെപ്പറ്റി ഒരു നിമിഷം ചിന്തിച്ചുനോക്കൂ.

## സമകാലിക പ്രാധാന്യമുള്ള കാര്യങ്ങൾ

സംസാരിക്കുന്ന വിഷയവുമായി ബന്ധമുള്ള സമകാലിക പ്രാധാന്യമുള്ള കാര്യങ്ങൾ പരാമർശിച്ചുകൊണ്ട് പ്രസംഗം ആരംഭിക്കുന്നത് എപ്പോഴും ശ്രോതാക്കൾക്ക് പ്രസംഗത്തിൽ താൽപര്യം ജനിപ്പിക്കുന്നതിൽ



സഹായകരമാണ്. ചില ചരിത്ര സംഭവങ്ങൾ വിവരിച്ചുകൊണ്ട് പ്രസംഗം ആരംഭിക്കുന്നതും സമാനമായ പ്രയോജനം ചെയ്യാറുണ്ട്.

## കഥ, ഉദ്ധരണി, സംഭാഷണം

പുതുമയുള്ള കഥകൾ, ഉദ്ധരണികൾ, അടുത്ത നാളിൽ നടത്തിയ സംഭാഷണങ്ങൾ എന്നിവയും പ്രസംഗം ആരംഭിക്കുന്നതിനായി പ്രയോജനപ്പെടുത്താവുന്നതാണ്.

## റിസേർച്ച് റിപ്പോർട്ടുകൾ

റിസേർച്ച് റിപ്പോർട്ടുകളിലെ പ്രധാനപ്പെട്ട കണ്ടെത്തലുകൾ പ്രസംഗങ്ങൾക്ക് തുടക്കത്തിൽ തന്നെ ആധികാരികത നൽകുന്നതിന് സഹായിക്കുന്നു.

## തമാശകൾ

എന്തെങ്കിലുമൊക്കെ തമാശകൾ പറയുന്നത് ശ്രോതാക്കളുടെ മനസ്സിലുള്ള സമ്മർദ്ദങ്ങൾ ലഘൂകരിക്കുന്നതിനും പ്രസംഗത്തെ ആകർഷകമാക്കുന്നതിനും സഹായിക്കുന്നു.

## ചോദ്യങ്ങൾ ചോദിച്ചുകൊണ്ട്

പ്രസംഗം തുടങ്ങാനുള്ള മറ്റൊരു മികച്ച മാർഗ്ഗമാണ് ചോദ്യങ്ങൾ ചോദിക്കുക എന്നുള്ളത്. ശ്രോതാക്കളുടെ പങ്കാളിത്തം പ്രസംഗത്തിലുട നീളം ലഭിക്കുന്നതിന് ചോദ്യങ്ങൾ സഹായകരമാണ്.

ഏതൊരു പ്രസംഗത്തിലെയും ഏറ്റവും പ്രധാനപ്പെട്ട ഭാഗമാണ് അതിന്റെ തുടക്കം എന്നുള്ളത്. അതുകൊണ്ട് തന്നെ മികച്ച തയ്യാറെടുപ്പ് വേണ്ട ഒരു ഭാഗവുമാണിത്. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ് & ആർട്സ്, ആലുവ
mail id: arunmampra@gmail.com




# OTT
# സിനിമയുടെ പുതിയ ചങ്ങാതി

ഇന്ത്യയിൽ ഇപ്പോൾ മുപ്പതിലധികം OTT പ്ലാറ്റ്ഫോമുകളുണ്ട്. കൊറോണക്കാലത്ത് വളരെയധികം പ്രേക്ഷകർ ഈ പ്ലാറ്റ്ഫോമിലേക്കു മാറിയിട്ടുണ്ട്. അഭൂതപൂർവ്വമായ വളർച്ചയാണ് ഈ സമയത്ത് OTTയിലുണ്ടായത്.

സിനിമാ, ടിവി, പ്രേക്ഷകർ അടുത്തിടയായി കേൾക്കുന്ന ഒരു പേരാണ് ഒ റ്റി റ്റി (OTT) ഓവർ ദ ടോപ്പ് മീഡിയ സർവീസസ് ( Over The Top Media Services) എന്നതിന്റെ ചുരുക്കപ്പേരാണ്. ഇതിലൂടെ പ്രേക്ഷകന് സിനിമയും സീരിയലുകളും സ്പോർട്ട്സും എന്നു വേണ്ട വിനോദത്തിനും വിജ്ഞാനത്തിനുമുള്ള എല്ലാ വിഭവങ്ങളും ഇന്റർനെറ്റിലൂടെ ഫോണിലേയ്ക്കും കമ്പ്യൂട്ടറിലേക്കും എത്തുന്നു. ഇടതടവില്ലാതെ, പരസ്യങ്ങളില്ലാതെ ഏതു സമയത്തും ഈ പ്ലാറ്റ്ഫോമിലൂടെ ആസ്വദിക്കാൻ കഴിയും.

ലോകത്തിലെ ഒ.റ്റി.റ്റി ഭീമൻമാർ നെറ്റ്ഫ്ളിക്സ്, ആമസോൺ പ്രൈം തുടങ്ങിയവയാണ്. ഇന്ത്യയിൽ മുപ്പതിലധികം OTT പ്ലാറ്റ്ഫോമുകളുണ്ട്. കൊറോണക്കാലത്ത് വളരെയധികം പ്രേക്ഷകർ ഈ പ്ലാറ്റ്ഫോമിലേക്കു മാറിയിട്ടുണ്ട്. അഭൂതപൂർവ്വമായ വളർച്ചയാണ് ഈ സമയത്ത് OTTയിലുണ്ടായത്. ലോകം മുഴുവൻ സിനിമാ തീയേറ്ററുകൾ നിശ്ചലമായതും ഷൂട്ടിംഗ് നടത്താൻ പറ്റാതെ സീരിയലുകൾ ആവർത്തിച്ചതും പ്രേക്ഷകരെ പുതിയ വഴികൾ തേടാൻ പ്രേരിപ്പിച്ചു. ലോകം മുഴുവനുമുള്ള OTT പ്ലാറ്റ്ഫോമുകൾക്ക് ഇതു ചാകരയായി. അടുത്ത് രണ്ടുവർഷം കഴിയുമ്പോൾ ഇന്ത്യൻ OTTവ്യവസായം 5 ബില്യൻ (1ബില്യൻ = 1000 മില്യൻ) ഡോളറിലെത്തുമെന്നാണ് ഈ രംഗത്തെ വിദഗ്ധരുടെ കണക്കുകൂട്ടൽ. അപ്പോൾ ആഗോള മാർക്കറ്റ് എന്തായിരിക്കുമെന്ന് നമുക്ക് ഊഹിക്കാവുന്നതേയുള്ളൂ.

## NETFLIX

ഇന്നത്തെ NETFLIX അമേരിക്കയിൽ DVD കൾ വാടകയ്ക്കുകൊടുക്കുന്ന ചെറിയൊരു സ്ഥാപനമായിരുന്നു. അവർ എതിരാളികളായ ബ്ലോക്ബെസ്റ്ററെ പരാജയപ്പെടുത്തി വിപണി പിടിച്ചെടുത്തു. പിന്നീട് സ്വന്തമായി സീരിയലുകളും സിനിമകളും നിർമ്മിക്കാൻ തുടങ്ങി. ഇന്ന് നെറ്റ്ഫ്ളിക്സിന് അമേരിക്കയിൽ മാത്രം 70 മില്യനിലധികം പെയ്ഡ് സബ്സ്ക്രൈബേഴ്സുണ്ട്.

(നെറ്റ്ഫ്ളിക്സിന്റെ കഥ ആഡ്കോമിന്റെ ഓഗസ്റ്റ് 2018ലെ ലക്കത്തിൽ വിശദമായി പ്രതിപാദിച്ചിരുന്നു)




## You Tube

യുട്യൂബും ഒരു OTT പ്ലാറ്റ്ഫോം തന്നെയാണ്. പക്ഷേ മറ്റുള്ളവയുമായി വ്യത്യാസമുണ്ട്. യുട്യൂബിന്റെ ബിസിനസ്സ് നെറ്റ്ഫ്ളിക്സിൽ നിന്നും ആമസോണിൽ നിന്നും വ്യത്യസ്ഥമാണ്. You Tube ൽ ക്രിയേറ്റേഴ്സ് വീഡിയോ ഇടുന്നു. അതിൽ നിന്നു കിട്ടുന്ന പരസ്യ വരുമാനത്തിന്റെ നിശ്ചിത തുക You tube എടുത്തശേഷം ബാക്കി ക്രിയേറ്റ്ഴ്സിനും കൊടുക്കുന്നു. യൂസർ ജനറേറ്റഡ് കണ്ടന്റാണ് You tube ന്റേത്.

എന്നാൽ OTT പ്ലാറ്റ്ഫോമുകളിൽ യാതൊരു വിധ പരസ്യങ്ങളും വരുന്നതല്ല. പ്രേക്ഷകൻ കൊടുക്കുന്ന വരിസംഖ്യ മാത്രമാണ് വരുമാനം. അതു ചെറുതാണെന്ന് ഒരിയ്ക്കലും കരുതരുത്. നെറ്റ്ഫ്ളിക്സിന്റെ വരിസംഖ്യ 199 മുതൽ 799 രൂപവരെയാണ്. 2021ൽ നെറ്റ്ഫ്ളിക്സിന് ഇരുനൂറ് ദശലക്ഷത്തോളം വരിക്കാർ ലോകം മുഴുവനുമായി ഉണ്ടെന്നാണ് കണക്ക്. അപ്പോൾ വരുമാനം എത്രയാണെന്ന് കൂട്ടിനോക്കൂ.

ഇതാണ് You tube നും OTT പ്ലാറ്റ്ഫോമും തമ്മിലുള്ള വ്യത്യാസം. ടിവിയിലെ സീരിയലുകൾ അവസാനമില്ലാത്ത കുടുംബ കലഹങ്ങളുമായി ആയിരത്തോളം എപ്പിസോഡുകൾ നീളുകയാണ്. ഇത് ഇന്ത്യയിലും അമേരിക്കയിലും ഒരേപോലെ തന്നെയാണ്. എന്നാൽ OTT സീരിയലുകൾ അതിഭാവുകത്തം കുറഞ്ഞവയാണ്. പത്തോ പതിനഞ്ചോ എപ്പിസോഡുകളിൽ ഒരു സീസൺ അവസാനിക്കും. വലിയ ജന പിന്തുണ കിട്ടിയാൽ മാത്രമാണ് അടുത്ത സീസൺ തുടങ്ങുന്നത്. ഓരോ സീസണും വ്യക്തമായി പ്ലാൻചെയ്ത കഥ യാതൊരു വലിച്ചുനീട്ടലുമില്ലാതെ പൂർത്തിയാക്കും.

## OTT ബിസിനസ്സ്

OTT ബിസിനസ്സിനെ പ്രധാനമായും നാലായി തരംതിരിക്കാവുന്നതാണ്. ലൈസൻസ് ടു റൺ, എക്സ്ക്ലൂസീവ് ലൈസൻസ്, മണി പെർ വ്യൂ അഥവാ വാച്ച് ടൈം, ഒറിജിനൽസ്.

സിനിമയ്ക്ക് രണ്ടു തരത്തിലുള്ള കോപ്പി റൈറ്റ്സ് ഉണ്ട്. ഡിജിറ്റൽ റൈറ്റ്സും സാറ്റ്ലൈറ്റ് റൈറ്റ്സും. ഡിജിറ്റൽ മീഡിയകളിൽ അവരുടെ സിനിമയും സംഗീതവും പ്രദർശിപ്പിക്കാനുള്ള പകർപ്പവകാശമാണ് ഡിജിറ്റൽ റൈറ്റ്സ്. നല്ല സിനിമകളുടെ ഡിജിറ്റൽ റൈറ്റ് രണ്ടോ മൂന്നോ വർഷത്തേക്കുവാങ്ങി OTT പ്ലാറ്റ്ഫോമിൽ പ്രദർശിപ്പിക്കുന്നതാണ് ലൈസൻസ് ടു റൺ. ചില സിനിമകൾ വാച്ച് ടൈം അല്ലെങ്കിൽ പെർവ്യൂ എന്ന നിലയിലും ബിസിനസ്സ് നടത്തുന്നുണ്ട്. അടുത്തത് ഒറിജിനൽസ് ആണ്.

OTT പ്ലാറ്റ്ഫോമുകൾ സ്വന്തം നിയന്ത്രണത്തിൽ അവരുടെ എല്ലാ മാനദണ്ഡങ്ങളും പാലിച്ച് നിർമ്മിക്കുന്നവയാണ് ഒറിജനൽസ്. ഏറ്റവും മികച്ച ടെക്നോളജിയും ക്യാമറയുമായിരിക്കും ഇതിനുപയോഗിക്കുന്നത്. ഹോളിവുഡ് സിനിമകളെ തോൽപ്പിക്കുന്ന രീതിയിലാണ് NETFLIX സീരിയലുകൾ നിർമ്മിക്കുന്നത്.

2016ന് ശേഷമാണ് നെറ്റ്ഫ്ളിക്സ് ഇന്ത്യയിൽ വരുന്നത്. വലിയ പരമ്പരകളാണ് അവർ അവതരിപ്പിച്ചത്. അതിൽ പ്രധാനപ്പെട്ടതാണ് സേക്രട്ട് ഗെയിംസ് എന്ന പരമ്പര.

(തുടരും)



**ബാറ്റൺ ബോസ്**
നോവലിസ്റ്റ്, തിരക്കഥാകൃത്ത്,
ചാനൽ പ്രോഗ്രാം ഡയറക്ടർ




# ഗോൾഡ് സൂക്ക്

ഗോൾഡ് സൂക്ക് ലോകപ്രശസ്തമാണ്. ലോക സ്വർണ്ണ വ്യാപാരത്തിൽ ഈ അങ്ങാടി അന്നേ സ്വർണ്ണ മുദ്ര പതിപ്പിച്ചിട്ടുണ്ട്. അൽസൂക്ക് (Al Souq) എന്ന് റോഡിലെ സൈൻ ബോർഡിൽ എഴുതപ്പെട്ടിരിക്കുന്ന ഗോൾഡ് സൂക്കിന് നൂറ് വർഷത്തിലധികം പഴക്കമുണ്ട്. മുന്നൂറിലധികം സ്വർണ്ണ പീടികകളാണ് ഈ അങ്ങാടിയിൽ പ്രവർത്തിക്കുന്നത്.

ഗോൾഡ് സൂക്ക് മർച്ചന്റ് അസോസിയേഷൻ ഇന്ന് പ്രശസ്തമായ ഹയാത്തി റീജൻസിയിൽ ഒരു ഉച്ചവിരുന്ന് ഏർപ്പെടുത്തിയിരുന്നു. മലബാർ ഗോൾഡ് ആണ് ഇതിന് മുൻകൈ എടുത്തത്. ദുബായിയിലെ സ്വർണ്ണ വ്യാപാരികളുമായുള്ള ഒരു കൂടിക്കാഴ്ചക്ക് ഇത് വേദിയായി.

ഇന്ത്യയിൽ ഏറ്റവും കൂടുതൽ ഹാൾമാർക്കിങ്ങ് യന്ത്രം ഉപയോഗിക്കുന്ന സ്ഥലമാണ് തൃശൂർ. സ്വർണ്ണ വ്യാപാരത്തിൽ തൃശൂരിന്റെ ഈ മേൽക്കയ്യാകാം ഇത്തരം ഒരു മീറ്റിങ്ങിന് ഇവരെ പ്രേരിപ്പിച്ചത്. ഭക്ഷണത്തിനിടയിലുള്ള ഒരു സ്വകാര്യ സംഭാഷണത്തിൽ തൃശൂരിലെ വൈരക്കൽ വ്യവസായം തകരാനുണ്ടായ കാരണങ്ങൾ ഒരു ഗുജറാത്തി വൈരക്കൽ വ്യവസായി പറയുകയുണ്ടായി. അന്ന് തൃശൂരിൽ പ്രവർത്തിച്ചിരുന്ന ഇയാൾ ഇപ്പോൾ ഗോൾഡ് സൂക്കിലാണ് കച്ചവടം നടത്തുന്നത്.

വിരുന്നിനുശേഷം ഞങ്ങൾ മലബാർ ഗോൾഡിന്റെ ആഭരണ നിർമ്മാണശാല സന്ദർശിച്ചു. സ്വർണ്ണാഭരണ പരിശുദ്ധിയുടെ അളവുകോൽ 91.6% ആണ് എന്നാണ് ധരിച്ചിരുന്നത്. ഇവിടെ 24 കാരറ്റിലുള്ള (100% പരിശുദ്ധി) ആഭരണങ്ങൾ നിർമ്മിക്കുന്നുണ്ട്. ചൈനയിൽ നിന്നാണ് ഈ സാങ്കേതികവിദ്യ ഇവർ കൈവശപ്പെടുത്തിയത്.

ഗോൾഡ് സൂക്ക് ലോകപ്രശസ്തമാണ്. ലോക സ്വർണ്ണ വ്യാപാരത്തിൽ ഈ അങ്ങാടി അന്നേ സ്വർണ്ണ മുദ്ര പതിപ്പിച്ചിട്ടുണ്ട്. കുമ്മായവും മണ്ണും ചേർത്ത് നിർമ്മിച്ച ഈ കൊച്ചു പീടികകളിലാണ് കിലോക്കണക്കിന് സ്വർണ്ണവ്യാപാരം നടന്നിരുന്നത്. കച്ചവടക്കാരിലധികംപേരും ഇറാനിൽനിന്ന് വന്ന അറബ് വംശജരാണ്.

ഇന്ത്യയിൽനിന്നുള്ള സ്വർണ്ണ വ്യാപാരികളിൽ കൂടുതലും സിന്ധികളും ഗുജറാത്തികളും പാഴ്സികളുമാണ്. മലയാളികളുടെ ഒന്നോ രണ്ടോ കടകളേ മുൻപ് ഉണ്ടായിരുന്നുള്ളൂ. ഇവിടെയുള്ള ഒരു കൊച്ചു പീടികമുറിയായിരുന്നു അന്നത്തെ ഹുണ്ടി ബിസിനസ്സിന്റെ (ഹവാല പണം) കേന്ദ്രം. പലരും നാട്ടിലേക്ക് പണമയച്ചിരുന്നത് അത് വഴിയായിരുന്നു. ഒരു ദിവസം ഈ സ്ഥാപന







ദുബായ് ബഹുസ്വരതയുടെ തുറമുഖരാജ്യമായിരുന്നു. ഏഷ്യയിലേയും യൂറോപ്പിലേയും ആഫ്രിക്കയിലേയും ചരക്കുവള്ളങ്ങൾ ഈ തുറമുഖത്തെ ലക്ഷ്യമാക്കി പാഞ്ഞു. ഈ കടലിൽ നങ്കൂരമിട്ട ചരക്കുകളുടെ കൈമാറ്റത്തിനായി ഈ തുറമുഖം മലർക്കെ തുറന്നുവെച്ചു. ദേശപ്പെരുമകൾ അധികമൊന്നും അവകാശപ്പെടാനില്ലെങ്കിലും ലോകം തേടിപ്പോയ വിശ്വപൗരന്മാരായിരുന്നു അറബികൾ.

ത്തിന്റെ ഉടമ കടപൂട്ടി സ്ഥലം വിട്ടു. പലർക്കും പണം നഷ്ടപ്പെട്ടു. പക്ഷെ, വീണ്ടും പുതിയ ഹവാല കേന്ദ്രങ്ങളുടെ വാതിൽ തുറക്കപ്പെട്ടു. ഇന്നും ഈ വ്യാപാരകേന്ദ്രത്തിന് വലിയ മാറ്റം വന്നിട്ടില്ല. റോഡിൽ ടൈലുകൾ പാകി മോടികൂട്ടിയിട്ടുണ്ട്. പുറംവശം പഴയ തനിമ നിലനിർത്തിതന്നെ പുതുക്കിപ്പണിതിട്ടുണ്ട്. നടപ്പാതയിലെ റൂഫ് വെയിലിനെ തടഞ്ഞുനിറുത്തുന്നു. ഈ അങ്ങാടിയുടെ അകത്തളങ്ങളിലേക്ക് വാഹനങ്ങൾക്ക് പ്രവേശനമില്ല. അതുകൊണ്ടുതന്നെ വാഹനങ്ങളുടെ ശബ്ദമൊഴുക്കില്ല. ശാന്തത കുളിർക്കാറ്റിനൊപ്പം തങ്ങിനിൽക്കുന്നു.

അൽസൂക്ക് (Al Souq) എന്ന് റോഡിലെ സൈൻ ബോർഡിൽ എഴുതപ്പെട്ടിരിക്കുന്ന ഗോൾഡ് സൂക്കിന് നൂറ് വർഷത്തിലധികം പഴക്കമുണ്ട്. മുന്നൂറിലധികം സ്വർണ്ണ പീടികകളാണ് ഈ അങ്ങാടിയിൽ പ്രവർത്തിക്കുന്നത്.

കോഴിക്കോട്ടെ മിഠായിത്തെരുവ് ഇത്തരത്തിൽ പുതുക്കിപ്പണിയാൻ ഒരു ശ്രമം നടത്തിയിരുന്നു. എന്നാൽ കച്ചവടക്കാർതന്നെ അതിനെ ചെറുത്തു തോല്പിച്ചു. തൃശൂരിലെ അരിയങ്ങാടിയുടെ മുഖച്ഛായ മാറ്റാനുള്ള ശ്രമവും പരാജയപ്പെട്ടു. നമുക്ക്, പീടികയുടെ ഉമ്മറപ്പടിയിൽ കാറിൽ വന്നിറങ്ങിയാലേ അത് ഷോപ്പിംഗ് ആകൂ.

ഓൾഡ് സൂക്ക് പല വിഭാഗങ്ങളായി തിരിച്ചിരിക്കുന്നു. ക്രീക്കിനോട് ഏറ്റവും അടുത്തു നിൽക്കുന്നത് സുഗന്ധ വ്യഞ്ജനങ്ങളുടെ പീടികകളാണ്. അതിന്റെ ഗന്ധം എന്നെ ഉള്ളിലേക്ക് വലിച്ചുകൊണ്ടുപോയി. എന്റെ മൂക്ക് പലവട്ടം ഇടത്തോട്ടും വലത്തോട്ടും വെട്ടിത്തിരിഞ്ഞു. ഓർമ്മയുടെ ഏതു ഗന്ധമാണ് എന്റെ ഉള്ളിൽ ഒളിച്ചിരിയ്ക്കുന്നുണ്ടാവുക. ഇത്രയധികം സുഗന്ധവ്യഞ്ജനം കൈകാര്യം ചെയ്യുന്ന അങ്ങാടി വേറെയുണ്ടോ എന്ന് സംശയമാണ്. അറബികളുടെ പൈതൃകമായ ജീവിതരീതി ഈ കച്ചവടവുമായി ബന്ധപ്പെട്ടിരിക്കുന്നു. സുഗന്ധങ്ങളുടെ പുകമണം ശ്വസിച്ചാണ് അവരുടെ വസ്ത്രങ്ങൾപോലും പുറത്തിറങ്ങുക. ഇതിന്റെ കച്ചവടത്തിനാണല്ലോ ഇവർ മലബാറിലെത്തിയത്. കച്ചവടക്കാരിൽ ഭൂരിഭാഗവും കന്തൂറ ധരിച്ച മദ്ധ്യവയസ്സിനും മുകളിലുമുള്ളവരാണ്. പാരമ്പര്യ വസ്ത്രം ധരിച്ച അറബി സ്ത്രീകളും യൂറോപ്പിൽനിന്നുള്ള ടൂറിസ്റ്റുകളും ഈ പീടികകളിൽ കയറിയിറങ്ങുന്നുണ്ടായിരുന്നു. കച്ചവടക്കാരിൽ ഭൂരിഭാഗംപേരും നല്ല സ്ഫുടതയോടെ ഹിന്ദി സംസാരിക്കും. ചിലർ തരക്കേടില്ലാതെ മലയാളവും പറയുന്നു.

മറ്റൊരു വിഭാഗം റെഡിമെയ്ഡ് വസ്ത്രങ്ങളുടേതാണ്. ഇറാനികളായിരുന്നു ഇതിന്റെ മുമ്പൻമാർ. ഇറാനിൽ ഷായുടെ ഭരണകാലത്ത് നിർബന്ധമായി പട്ടാളത്തിൽ ചേരുന്നതിൽ പേടിച്ച് നാടുവിട്ട് വന്ന ചെറുപ്പക്കാരായിരുന്നു ഇവിടത്തെ സെയിൽസ്മാൻമാർ. ഷായുടെ കാലത്തുതന്നെ ചില കൊച്ചു ദ്വീപുകളുടെ ഉടമസ്ഥാവകാശത്തെച്ചൊല്ലി ഇറാനുമായി കലഹത്തിലായിരുന്നു ദുബായ്. ഇറാനിലെ വിപ്ലവത്തിനുശേഷം ഷിയ-സുന്നി ബന്ധം കൂടുതൽ വഷളാകുകയും ഇതോടെ പലരും ഇറാനിലേക്ക് തിരിച്ചുപോകുകയും ചെയ്തു.

വിശാലമായ മത്സ്യമാർക്കറ്റ് പുതുക്കിപ്പണിതതാണ്. അറബികളുടെ ഇഷ്ടമത്സ്യമായ ഹമൂറാണ് പ്രധാന താരം. ചുട്ടെടുത്ത ഹമൂർ തീൻമേശയിലെ പ്രധാന വിഭവമാണ്. പച്ചക്കറി മാർക്കറ്റ് മലയാളികളുടെ കുത്തകയാണ്. ടൺ കണക്കിന് പച്ചക്കറിയാണ് കേരളത്തിൽനിന്ന് ഇവിടെ ദിനംപ്രതി എത്തുന്നത്.

ദുബായ് ബഹുസ്വരതയുടെ തുറമുഖരാജ്യമായിരുന്നു. ഏഷ്യയിലേയും യൂറോപ്പിലേയും ആഫ്രിക്കയിലേയും ചരക്കുവള്ളങ്ങൾ ഈ തുറമുഖത്തെ ലക്ഷ്യമാക്കി പാഞ്ഞു. ഈ കടലിൽ നങ്കൂരമിട്ട ചരക്കുകളുടെ കൈമാറ്റത്തിനായി ഈ തുറമുഖം മലർക്കെ തുറന്നുവെച്ചു. ദേശപ്പെരുമകൾ അധികമൊന്നും അവകാശപ്പെടാനില്ലെങ്കിലും ലോകം തേടിപ്പോയ വിശ്വപൗരന്മാരായിരുന്നു അറബികൾ. ഇവർ കണ്ട നന്മകളൊക്കെ ഇവിടേയ്ക്ക് പകർത്തി. ഇന്ന് ഏതൊരു യൂറോപ്യൻ നഗരവുമായി താരതമ്യം ചെയ്യാവുന്നത്ര ഉയരത്തിലാണ് ഈ നാട്. ●



**ബോബൻ കൊളളന്നൂർ**
bobankollannur@gmail.com

Homage

# അനിൽ പനച്ചൂരാൻ



മലയാള കവിയും ചലച്ചിത്ര ഗാനരചയിതാവുമായിരുന്നു അനിൽ പനച്ചൂരാൻ. ലാൽ ജോസ് സംവിധാനം ചെയ്ത അറബിക്കഥ എന്ന ചിത്രത്തിലെ ചോര വീണ മണ്ണിൽ നിന്നു, എം. മോഹനന്റെ കഥ പറയുമ്പോൾ എന്ന ചിത്രത്തിലെ വ്യത്യസ്തനാമൊരു ബാർബറാം ബാലനെ എന്നീ ഗാനങ്ങൾ ഇദ്ദേഹത്തെ പ്രശസ്തിയിലേക്കുയർത്തി. മാടമ്പി, ഭ്രമരം, പാസഞ്ചർ, ബോഡിഗാർഡ്, മാണിക്യക്കല്ല്, സീനിയേഴ്സ് തുടങ്ങിയവയാണ് പ്രധാന ചിത്രങ്ങൾ. വലയിൽ വീണ കിളികൾ, അനാഥൻ, പ്രണയകാലം, ഒരു മഴ പെയ്തെങ്കിൽ, കണ്ണീർക്കനലുകൾ തുടങ്ങിയവ അദ്ദേഹത്തിന്റെ പ്രധാനപ്പെട്ട കവിതകളാണ്. കണ്ണൂർ കവിമണ്ഡലത്തിന്റെ പി.ഭാസ്കരൻ സ്മാരക സുവർണമുദ്രാ പുരസ്കാരം നേടിയിട്ടുണ്ട്. 2021 ജനുവരി 3 ന് 55 ാംവയസ്സിൽ അന്തരിച്ചു.

# ഉണ്ണികൃഷ്ണൻ നമ്പൂതിരി



ഭാവാഭിനയ റോളുകളിൽ തിളങ്ങിയിരുന്ന നടനായിരുന്നു ഉണ്ണികൃഷ്ണൻ നമ്പൂതിരി. പ്രായത്തെ മറികടന്ന് നിൽക്കുന്ന അഭിനയ താൽപര്യവും ആത്മവിശ്വാസവും അദ്ദേഹത്തെ ചലച്ചിത്രരംഗത്തെ വേറിട്ട വ്യക്തിത്വത്തിന് ഉടമയാക്കി. 1996ൽ ദേശാടനം എന്ന ചിത്രത്തിലൂടെയാണ് അഭിനയരംഗത്തേക്ക് കടന്നു വന്നത്. 4 തമിഴ് സിനിമകൾ ഉൾപ്പെടെ 22 സിനിമകളിൽ അഭിനയിച്ചു. മലയാള സിനിമകളായ രാപ്പകൽ, കല്യാണരാമൻ, ഒരാൾമാത്രം തുടങ്ങിയവയിൽ മികച്ച കഥാപാത്രങ്ങളെ അവതരിപ്പിച്ചു. 2014ൽ അഭിനയിച്ച വസന്തതിന്തെ കനാൽ വാഹികലിൽ എന്ന സിനിമയിലാണ് അവസാനമായി അഭിനയിച്ചത്. 2021 ജനുവരി 20ന് 98 ാം വയസ്സിൽ അന്തരിച്ചു.

## പുസ്തക പരിചയം

### Hello, My Name Is Awesome

Alexandra Watkins




Too many new companies and products have names that look like the results of a drunken Scrabble® game (Xobni, Svbtle, Doostang). In this entertaining and engaging book, ace naming consultant Alexandra Watkins explains how anyone - even non-creative types - can create memorable and effective brand names.

The heart of the book is Watkins' proven SMILE & SCRATCH test, as featured in the Wall Street Journal and Inc. A good name makes you SMILE because it's: Suggestive - evokes a positive brand experience; Meaningful - your customers "get it"; uses Imagery - visually evocative to aid in memory; has Legs - lends itself to a theme for extended mileage, and is Emotional – resonates with your audience.

A bad name, on the other hand, makes you SCRATCH your head because it's: Spelling-challenged – looks like a typo; Copycat – similar to competitors' names; Random – disconnected from the brand; Annoying – hidden meaning, forced; Tame – flat, descriptive, uninspired; suffers from the Curse of Knowledge – only insiders get it, and is Hard-to-pronounce – not obvious, unapproachable.

In this ground-breaking book, you'll get practical, up-to-date advice, such as making sure that Siri and voice recognition texting spell your name correctly. You'll read never-before-seen stories about naming triumphs and train wrecks. And you'll see dozens and dozens of eye-opening examples - the good, the bad, and the "so bad she gave them an award." Alexandra Watkins is not afraid to name names. Amazon Kindle edition Rs.543.39

സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com



# ലാറി കിംഗ് ടിവിഷോയിലെ പുപ്പുലി

ലോകം കണ്ട ടോക്ക് ഷോ അവതാരകരിലെ മഹാ മന്ത്രികൻ. ഒരുകാലത്ത് സിഎൻഎൻ ടിവിയെ ലോകത്തിന്റെ നെറുകയിലെത്തിച്ച ലാറി കിംഗ് കഥാവശേഷനായി. ലോറൻസ് ഹാർവി സിഗർ എന്നതാണ് ശരിയായ പേര്.

1933ൽ ബ്രൂക്ക്ലിനിലെ ഒരു ജൂത കുടുംബത്തിലാണ് ജനനം. കുടുംബത്തിലെ സാമ്പത്തിക ബുദ്ധിമുട്ടുകാരണം ഇടയ്ക്കിടെ പഠനം മുടങ്ങിയിരുന്നു. 1950 കളിൽ ഫ്ളോറിഡായിലെ ഒരു പ്രാദേശിക പത്രത്തിൽ റിപ്പോർട്ടറായി ചേർന്നു. പിന്നീട് റേഡിയോയിൽ സഹായിയായി ജോലി ലഭിച്ചു. ഒരിക്കൽ ഒരു അവതാരകന് പരിപാടി അവതരിപ്പിക്കാൻ കഴിയാതെവന്ന സാഹചര്യത്തിൽ പകരക്കാരനായാണ് തുടക്കം. പിന്നെ, അവിടെ അഭിമുഖകനായി മാറി. 1978 മുതൽ മ്യൂചൽ ബ്രോഡ്കാസ്റ്റിംഗ് സിസ്റ്റത്തിൽ രാജ്യവ്യാപകമായി കേട്ട കോൾ-ഇൻ റേഡിയോ പ്രോഗ്രാം അവതരിപ്പിച്ചുകൊണ്ട് ജനശ്രദ്ധ നേടി. ലാറി കിംഗ് ഷോയുടെ ഉദയം ഏവരേയും ആനന്ദിപ്പിച്ചു. 1985 മുതൽ 2010 വരെ സിഎൻഎനിൽ എല്ലാ രാത്രികളിലും ഇദ്ദേഹത്തിന്റെ ലാറി കിംഗ് ലൈവ് പ്രോഗ്രാം ആളുകൾ കാത്തിരുന്നു കാണുന്ന പരിപാടിയായി മാറിയതോടെ വിശ്വപ്രസിദ്ധനായി. 25 വർഷം തുടർച്ചയായി അഭിമുഖങ്ങൾ നടത്തി. റിച്ചാർഡ് നിക്സൺ മുതൽ ട്രംപ് വരെയുള്ള അമേരിക്കൻ പ്രസിഡന്റുമാരെയും (മോണിക്ക ലെവൻസ്കി വിവാദ കാലത്ത് ബിൽ ക്ലിന്റണുമായി നടത്തിയ അഭിമുഖം ഏറെ ശ്രദ്ധ പിടിച്ചുപറ്റി) നെൽസൺ മണ്ടേല, ഗോർബച്ചേവ്, പുടിൻ, ദലൈലാമ, ബിൽഗേറ്റ്സ്, മർലിൻ ബ്രാൻഡോ ഇങ്ങനെ നീളുന്നു ആ നിര. ഷോയുടെ 6120 എപ്പിസോഡുകൾ പൂർത്തിയാക്കിയ ശേഷമാണ്. അത് അവസാനിപ്പിച്ചത്. 'ഏറ്റുമുട്ടുന്ന' അഭിമുഖങ്ങളായിരുന്നില്ല ലാറി കിംഗിന്റേത്. ഷർട്ടിന്റെ കൈകൾ ചുരുട്ടിവച്ച്, വിവിധ നിറങ്ങളിലുള്ള ടൈകളും വള്ളി പാന്റ്സും ധരിച്ച് സ്ലേറ്റ് പലക പോലുള്ള കണ്ണടയുമായി ടിവിയിൽ പ്രത്യക്ഷപ്പെട്ട് കിംഗ് തട്ടിവിടുന്ന നേരംപോക്കുകൾ കേട്ടാൽ ആരാണെങ്കിലും ചിരിച്ചുപോകും. ഇടയ്ക്കിടെ ഉരുളയ്ക്ക് ഉപ്പേരിപോലുള്ള കമന്റുകളുമുണ്ടാകും. ഇതെല്ലാമാണ് ലാറിയുടെ പ്രോഗ്രാമിനെ വ്യത്യസ്തമാക്കിയത്.

ഇന്ത്യയിൽ NDTVയുടെ പ്രണയ് റോയ് മുതൽ കേരളത്തിൽ നികേഷ് കുമാർ വരെയുളള ടിവി അവതാരകരുടെ റോൾ മോഡലായിരുന്നു ഇദ്ദേഹം. എട്ട് തവണ വിവാഹിതനായ ലാറി മുൻ ഭാര്യയെ വീണ്ടും വിവാഹം ചെയ്തു. ചരിത്രത്തിൽ ഇതിന് തുല്യമായി എലിസബത്ത് ടെയിലർ മാത്രമേയുള്ളു.

സിഎൻഎന്നിൽ നിന്നും വിരമിച്ച ശേഷം സ്വന്തമായി വെബ് സൈറ്റും പിന്നീട് ഓറ ടിവി എന്ന സ്വന്തം ചാനലും തുടങ്ങി. 2012 മുതൽ 2020 വരെ ഹുലുവിലും ആർടി അമേരിക്കയിലും ലാറി കിംഗ് സജീവമായിരുന്നു. 2013 മുതൽ 2021 ൽ മരണം സംഭവിക്കുന്നതുവരെ രണ്ട് ചാനലുകളിൽ രാഷ്ട്രീയ ടോക്ക് ഷോകൾ ആഴ്ചതോറും സംപ്രേഷണം ചെയ്യാനും അദ്ദേഹം സമയം കണ്ടെത്തിയിരുന്നു.

ഒരു പ്രമേഹ രോഗിയായ കിംഗ് 1987 ൽ നിരവധി ഹൃദയാഘാതങ്ങളും ബൈപാസ് ശസ്ത്രക്രിയയും ഉൾപ്പെടെ പല വിധ മെഡിക്കൽ പ്രശ്നങ്ങളും നേരിട്ടയാളാണ്. ഇതിനുപുറമേ, 2017 ൽ ശ്വാസകോശ അർബുദവും പിടികൂടി. അതോടെ അദ്ദേഹത്തിന്റെ ശ്രദ്ധ ആരോഗ്യ ഇൻഷുറൻസ് ഇല്ലാത്തവരെ സഹായിക്കുന്നതിലായി. അതിനായി ലാറി കിംഗ് കാർഡിയാക് ഫൗണ്ടേഷൻ എന്ന ചാരിറ്റി പ്രസ്ഥാനം തുടങ്ങി. നർമ്മരസികനും മനുഷ്യസ്നേഹിയുമായ ഈ കലാകാരനെ ലോകം അങ്ങിനെ പെട്ടെന്നൊന്നും വിസ്മരിക്കുകയില്ല. ●





# പിൻഗാമിയാവണം കങ്കാണിയാവരുത്

രാവെന്നൊ, പകലെന്നൊ നോക്കാതെ കുടുംബത്തെയും കുഞ്ഞു മക്കളെയും കൈ വെടിഞ്ഞ്, കോവിഡെന്ന മഹാമാരിയോട് പൊരുതാൻ നിലയുറപ്പിച്ച് കഴിയുന്ന ആരോഗ്യ പ്രവർത്തകരായ സഹോദരങ്ങളെക്കുറിച്ചൊന്ന് ഓർത്തത് എഴുതാൻ തോന്നി. ഇവരാണ് യഥാർത്ഥത്തിൽ പിൻഗാമികളെന്ന സത്യം നാം തിരിച്ചറിഞ്ഞതും ഇപ്പോഴാണ്.

---

ഈ കോവിഡ് കാലത്ത് ഒരു ദിനം പോലും വീട്ടിൽ ഇരിക്കാത്തവർ ഇവരാണ് യഥാർത്ഥത്തിൽ പിൻഗാമികൾ. നേഴ്സ്മാർ, സിസ്റ്റേഴ്സ്, സഹോദരിമാർ, മാലാഖമാർ എന്നൊക്കെ നാം സംബോധന ചെയ്യുന്നവർ. പഠിച്ചത് വെച്ച് അതെ പടി പ്രവർത്തിക്കുന്ന പിൻഗാമികളാണ്. അവർക്ക് ഒരിക്കലും കങ്കാണികളാകാൻ കഴിയില്ല. കങ്കാണികളെ പോലെ ഇവർക്ക് പ്രവർത്തിക്കാനുമാവില്ല.

കങ്കാണികൾ, അവർ മറ്റുള്ളവർ ചരട് വലിക്കുന്നതിന് അനുസരിച്ച് ചലിക്കുന്ന പാവകളാണ്. ഇവരാണ് യഥാർത്ഥത്തിൽ കങ്കാണികൾ. കൊട്ട് കേട്ട് തുള്ളുന്നവർ. അവരാണ് സത്യത്തിൽ ഈ നാടിന്റെ ശാപം. ഇവർക്ക് മുന്നിൽ നന്മയുള്ള യജമാനൻ വരെ മുട്ടുകുത്തും. അടിയറ പറയേണ്ടിയും വരും.

സത്യത്തിൽ ഇവരാണ് മനുഷ്യരെ ബുദ്ധിമുട്ടിച്ച് എല്ലാം നിയന്ത്രിക്കുന്നതും തുറന്ന് കൊടുക്കാത്തതും നാട മുറിക്കാനനുവദിക്കാത്തവരും. ബോസിനും ഇങ്ങനെയുള്ളവരുടെ താളത്തിനൊത്ത് അവരുടെ മുന്നിൽ ചില സമയങ്ങളിൽ പൊട്ടനാകേണ്ടിയും വരും. അതാണ് പിൻഗാമിയില്ലാത്ത നേതൃനിരക്ക് കങ്കാണികളെ കൊണ്ട് നടക്കേണ്ടി വരുന്നതും അതു കൊണ്ടുള്ള ദൂഷ്യങ്ങൾ അവർക്കെല്ലാം വന്നെത്തുന്നതും. ഇവരിൽ പലരും വീട്ടിലിരുന്നത് മിക്ക മാധ്യമങ്ങളും ആഘോഷിക്കുമ്പോഴാണ് രാവെന്നൊ, പകലെന്നൊ നോക്കാതെ കുടുംബത്തെയും കുഞ്ഞു മക്കളെയും കൈ വെടിഞ്ഞ്, കോവിഡെന്ന മഹാമാരിയോട് പൊരുതാൻ നിലയുറപ്പിച്ച് കഴിയുന്ന ഇവരെക്കുറിച്ച്, സഹോദരങ്ങളെക്കുറിച്ചൊന്ന് ഓർത്തത് പോയതും. എഴുതാൻ തോന്നിയതും. ഇവരാണ് യഥാർത്ഥത്തിൽ പിൻഗാമികളെന്ന സത്യം നാം തിരിച്ചറിഞ്ഞതും ഇപ്പോഴാണ്.

കങ്കാണികൾക്ക് പെട്ടി പിടിച്ച് പിന്നാലെ നടന്നാൽ മതി. എല്ലായ്പ്പോഴും അവരുടെ തന്ത്രങ്ങൾക്കൊപ്പം ഒന്ന് ഓടുകയും ചെയ്യാം. സല്യൂട്ട് അടിച്ച്, ഡോർ തുറന്ന് പിടിച്ച് നിന്നാലും മതി. കാര്യങ്ങൾ ഏറെ നടക്കുകയും ചെയ്യും. കങ്കാണികൾ ഒരു ദിവസത്തിൽ ഉണ്ടാക്കുന്നത്, ഒരു വർഷം പണിയെടുത്താൽ ഈ സഹോദരിമാർക്ക് ഉണ്ടാക്കാനാകില്ലെന്നതാണ് സത്യം. പണം പെരുപ്പിക്കാനുള്ള ടോയ്‌ലറ്റ് ഉൽഘാടനങ്ങളും, അതിനായുള്ള നേട്ടോട്ടത്തിനും കിലോമീറ്ററുകൾ താണ്ടി എത്തുന്ന ചുക്ക് കാപ്പി വിതരണോൽഘാടനങ്ങൾക്കും മറ്റും ഒരു അറുതിയുണ്ടാവേണ്ട കാലം അതിക്രമിച്ചില്ലെ! ഈ വക അല്പത്തരങ്ങൾ കൊണ്ടാടാൻ കങ്കാണികളെ ഏല്പിക്കുന്നതും അവരെ ആശ്രയിക്കുന്നതും എന്തിനാ




സുഹൃത്തുക്കളായ ആരോഗ്യ പ്രവർത്തകർക്കൊപ്പം ആസിഫ് അലി കോമു

ണെന്നത് കൊച്ചു കുട്ടികൾക്ക് വരെ മനസ്സിലായി തുടങ്ങിയിരിക്കുന്നു.

നാം ജീവിക്കുന്നത് ഒരു അത്യാധുനിക യുഗത്തിലാണെന്ന ചിന്ത നേതൃത്വത്തിന് ഉണ്ടാവണ്ടെ! എങ്കിലല്ലെ ഇന്നാട്ടിൽ ഒരു മാറ്റമുണ്ടാകൂ. സത്യസന്ധതയുള്ള ഒരു സമൂഹത്തെ ഈ നാടിന് വളർത്തിയെടുക്കാനാകൂ.

കോവിഡ് പടർന്ന് കോവക്ക പോലെ നാടെങ്ങും സുലഭമായി. എല്ലാവരും തന്നെ പൊടി കൈകളുമായും ആയ്യുർവേദ, ഹോമിയൊ ചികിത്സയുമായും വീടെന്ന ജയിലിലാണ് അധിക സമയവും. അസുഖം വന്നാൽ ആശുപത്രിയിൽ ഒന്ന് എത്തിപ്പറ്റാൻ എത്ര കങ്കാണികളെ നാം മറികടക്കണം. സന്മനസ്സുള്ള അമ്മമാരിലോട്ടും സഹോദരിമാരിലോട്ടും അവരുടെ പരിചരണത്തിലോട്ടും എങ്ങിനെയാണ് എത്തി ചേരാനാകുകയെന്ന ചിന്തയും, അത് പ്രയാസകരമാണെന്ന തോന്നലും തന്നെയാണ് അധിക പേരും വീട്ടിൽ തന്നെ കഴിഞ്ഞ് കൂടുന്നതിന്റെ കാരണവും.

എന്തു തന്നെയായാലും നമുക്ക് എന്തെങ്കിലുമൊരു സാന്ത്വനം ലഭിക്കണമെങ്കിൽ ഈ സഹോദരികളാം പിൻഗാമികളെ തന്നെ വേണം, നാം ആശ്രയിക്കാൻ അവർ കനിയണം, വിചാരിക്കണം ജീവിതം തിരിച്ച് കിട്ടാൻ.

കേരളത്തിൽ മാത്രമല്ല, ലോകമെമ്പാടും സ്നേഹം പകർന്നേകുന്ന അവർക്കെ അതിന് കഴിയൂ. മറ്റാരെയും വിശ്വസിക്കാനാവാത്ത സ്ഥിതിയായിരിക്കുന്നു ഇന്നാട്ടിൽ. അതാണ് പഠിച്ചതനുസരിച്ച്, പ്രവർത്തിച്ച്, നമ്മുടെ സഹോദരങ്ങൾക്ക് സാന്ത്വനമേകുന്ന പിൻഗാമികളാണ് ഇവരെന്ന് പറയുന്നതും.

'അ' എന്ന അക്ഷര തുടക്കത്തോടെ മാത്രം ഒരു ഒപ്പ് ഇടാൻ അറിയാമായിരുന്ന അറബികൾക്ക് താളം പിടിച്ചിരുന്ന കങ്കാണികൾ ഒരു പാട് ഉണ്ടായിരുന്നു ഗൾഫ് രാജ്യങ്ങളിൽ. പ്രത്യേകിച്ച് 70 – 80 കാലഘട്ടങ്ങളിൽ. ഗൾഫ് നാടുകളിൽ അവർ ഒരു പാട് പേരെ കണ്ണീർ കുടിപ്പിച്ചിട്ടുണ്ട്. വിദ്യാസമ്പന്നരല്ലാത്ത മന:സാക്ഷിയില്ലാത്ത ഒരു പറ്റം കങ്കാണി വിരുതന്മാരായിരുന്നു അതിന്റെ പിന്നിൽ. അവരാണ് കാരണക്കാരും അവർ ആരാണെന്നൊന്നും പറയേണ്ടതില്ലല്ലൊ, അല്ലെ! സാധാരണ ബോസിന്റെ താളത്തിനൊത്ത് തള്ളുന്നവരുമാണിവർ.

നമ്മുടെ ഈ സഹോദരിമാർ അങ്ങിനെയായാൽ നമ്മുടെയൊക്കെ ജീവൻ അപകടത്തിലാകും. അതാണ് നന്മയുള്ള പിൻഗാമികളാകണമെന്നും ഒരു വിവരമില്ലാത്ത കങ്കാണികളുടെ പുറകെ പോകരുതെന്നും പറയുന്നതും.

വിവരവും വിദ്യാഭ്യാസവും ഇല്ലാതിരുന്ന ഗൾഫ് അറബികൾക്കിടയിലേക്ക് കടൽ കടന്നെത്തിയവർ, വിവരമില്ലാത്തവർ പലരും കുട പിടിച്ചും, പെട്ടി പിടിച്ചും പിന്നാലെ ഓടുന്നത് പലപ്പോഴും കണ്ടിട്ടുണ്ട്. ഇപ്പോഴും കാണുന്നുണ്ട്.

> 10 മാസത്തോളമായി ഒരു ദിനം പോലും ലീവ് എടുക്കാതെ, ജോലിക്ക് വരുന്നവരെക്കുറിച്ച് സത്യത്തിൽ ഇന്നാണ് ഒന്ന് ഓർക്കാനായതും. കൂടുതൽ അറിയാനായതും. നമ്മിൽ പലരും 8 മാസത്തിലെറെ വീട്ടിൽ ഒരേ ഇരിപ്പ് ഇരുന്നപ്പോൾ ഇവർ എന്നും മാറാരോഗികൾക്കിടയിലായിരുന്നു. ദൈവത്തിന്റെ മലാഖമാരെന്ന് നാം പറയുന്ന ഈ സോദരിമാരെ പോലെയുള്ളവരെ നാം അറിയണം.

പണത്തിന് മാത്രം പ്രധാന്യം നൽകുന്നതു കൊണ്ടാണ് കങ്കാണികൾ പെരുകുന്നതും. പലരും പല കാരണങ്ങളാൽ അവർക്ക് പിറകെ ഓടി കുടുങ്ങുന്നതും. എണ്ണാൻ അറിയാത്തവർക്ക് 1000 ത്തിന് നോട്ട് മാറ്റി, 8 നൂറു രൂപ കൊടുക്കുന്നവരാണവർ. ഇങ്ങനെ സോപ്പിട്ട് മണി കൊട്ടുന്ന ഒരു പാട്

കങ്കാണികളെ ഗൾഫ് നാടുകളിൽ കണ്ടിട്ടുണ്ട്. അവർ പിൻഗാമികളും സത്യസന്ധരുമാണെങ്കിൽ ഇങ്ങനെയൊന്നും ചെയ്യത്തില്ല. അതുകൊണ്ടാണ് നാം ജീവിക്കുന്നത് കങ്കാണികൾക്ക് ഇടയിലാണെന്ന് പറയുന്നതും. സത്യസന്ധതയും, ഒപ്പം ഹാലാലും, ഹറാമും, എന്നാൽ നന്മയും തിന്മയും തിരിച്ചറിയാതെയുള്ള ചർച്ചകൾ ഇപ്പോൾ സോഷ്യൽ മീഡിയയിൽ കാട് കയറി കൊണ്ടിരിക്കുന്നതും.

പക്ഷി മൃഗാദികൾക്ക് വരെ ചിട്ടവട്ടങ്ങളും പാരമ്പര്യവുമുണ്ട്. എന്നാൽ ഭക്ഷണത്തിന്റെ ഗുണവും നല്ലതും ചീത്തയും തിരിച്ചറിയാത്തവർ നാം മനുഷ്യരാണ്. അതിന് തടയിടുന്ന കങ്കാണികളാണ് എല്ലാറ്റിനും കാരണം. ആദർശങ്ങൾ ഏറെ പ്രചരിപ്പിച്ച്, പ്രവർത്തിക്കാത്തവരും സത്യമെന്തെന്ന് മനസ്സിലാക്കാത്തവരുമായ കങ്കാണികൾ തന്നെയാണ്. അതിൽ സംശയമില്ല.

ജനങ്ങളെ തെറ്റിദ്ധരിപ്പിക്കുന്നതിൽ അവരാണ് എന്നും മുൻപന്തിയിൽ. കാസർകോട് മുതൽ കന്യാകുമാരി വരെ മുക്കിലും മൂലയിലും കവലയിലും കാത്ത് നിൽക്കുന്ന നേതാക്കന്മാരുടെ കങ്കാണികളാണ് അവരെയും ഒപ്പം നാട് നിയന്ത്രിക്കുന്നതും. വോട്ട് ബാങ്കിനായി അവരെ തൃപ്തിപ്പെടുത്തി ഭരിക്കുമ്പോഴാണ് സത്യസന്ധനായ നേതാവും അകത്തായി പോകുന്നതും.

ഈ മാലാഖമാരിൽ നിന്നാണ്, ആദ്യമായി കോവിഡ് 19, കോറോണ, പാൻറ്റമിക്, ലോക്ഡൗൺ, ക്വാറന്റീൻ, കണ്ടെയ്ൻമെന്റ് സോൺ, വർക്ക് ഫ്രം ഹോം, ഒടിടി, സോഷ്യൽ ഡിസ്റ്റൻസ്, ഗസ്റ്റ് വർക്കർ, പി പി ഇ കിറ്റ്, ഓൺ ലൈൻ....തുടങ്ങിയ വാക്കുകൾ ഞാൻ കേൾക്കുന്നത്.

വിദേശങ്ങളിൽ, ലോകമെമ്പാടും, പതിനായിരക്കണക്കിന് പാലങ്ങൾ പണിത് കഴിഞ്ഞാൽ അതിന്റെ പിന്നാലെ യാതൊരു വിധ മുറവിളികളൊന്നും ഉണ്ടാകാറേയില്ല. അവിടങ്ങളിലെല്ലാം തന്നെ ഉൽഘാടനങ്ങൾ തീരുമാനിക്കുന്നത് കങ്കാണികളൊന്നുമല്ല. പണി കഴിഞ്ഞെന്ന് അറിയിപ്പ് കിട്ടിയാൽ ഉടനെ തന്നെ തുറന്ന് കൊടുക്കുക, നാടിനോട് കൂറുള്ള അന്നാട്ടിലെ പിൻഗാമികളായ അധികാരികളിൽ ഒരാളോ ചിലപ്പോൾ ചില ഉന്നത ഉദ്യോഗസ്ഥരിൽ ഒരാളോ ആയിരിക്കാം. 10 ഉം 20 ഉം കിലോമീറ്റർ നീളമുള്ള പാലങ്ങൾ ഒരു ആഘോഷവുമില്ലാതെ തുറന്ന് കൊടുക്കുമ്പോൾ 400 മീറ്റർ പാലത്തിന്റെ മേൽ എന്തെല്ലാം കോലാഹലങ്ങളായിരുന്നു ഇവിടെ നടന്നത്. തുറന്ന് കൊടുക്കേണ്ടത് അധികാരികൾ തന്നെയാണ്. അതിൽ യാതൊരു സംശയവുമില്ല. അത് നാട്ടുകാരുടെ പണിയൊന്നുമല്ല. തെറ്റാണ് ഇവിടെ ചെയ്തതും. തുറന്ന് കൊടുക്കാൻ അധികാരികളെ നിർബന്ധിക്കുകയും അതിനായുള്ള ആവശ്യങ്ങൾ ഉന്നയിച്ച് ആരോഗ്യകരമായ രീതിയിൽ സമരം ചെയ്യണമായിരുന്നു. അത് ന്യായമാണ്. മണ്ടന്മാരാൽ, അറസ്റ്റ് വരിച്ച്, ജയിലിൽ അടക്കാൻ അവസരം നൽകരുതായിരുന്നു.

എന്തെങ്കിലും കാരണം കിട്ടിയാൽ അതിന്റെ പേരിൽ പൊലിപ്പിക്കാൻ നടക്കുന്നവർക്ക് മുന്നിൽ തല വെച്ച് കൊടുത്തത് റെയിൽ പാളത്തിൽ തല വെച്ചതിന് തുല്യമായി പോയി.

400 മീറ്റർ പാലം പണിതത് കാണാൻ കേരളത്തിന്റെ നാനാ ഭാഗത്ത് നിന്ന് മൈലുകൾ താണ്ടി വരുന്നത് ആരായിരിക്കുമെന്ന് ഓർത്തെടുക്കാൻ അതിബുദ്ധിയൊന്നും ആവശ്യമില്ല.

10 വർഷത്തിലെറെയായി കടലിനടിയിലൂടെയും രണ്ട് വരി പാതയിൽ ലണ്ടൻ - ഫ്രാൻസ് യൂറോ ടണൽ ചാനൽ വഴി കിലോമീറ്ററുകളോളം ട്രെയിൻ ഓടിക്കൊണ്ടിരിക്കുന്ന ലോകത്താണ് നാം ജീവിക്കുന്നതെന്ന സത്യം ഈ കങ്കാണികൾ മനസ്സിലാക്കേണ്ടതല്ലെ?

ഇപ്പോഴത്തെ വാഗ്ദാനങ്ങൾ മാലിന്യം ഇല്ലാതാക്കുമെന്നതാണ്. മൊത്തം അണികളും നാടിൻ പിൻഗാമികളല്ലല്ലോ. പാർട്ടി കങ്കാണികളാണല്ലോ. അവർ കഴിക്കുന്നതൊ, അവ കുടുംബം കലക്കിയല്ലെ. അങ്ങിനെയെങ്കിൽ മാലിന്യ നിറയാനല്ലെ സാധ്യത. മാലിന്യം നാടെങ്ങും നിറയുമ്പോൾ അവ നിർമ്മാർജ്ജനം ചെയ്യുന്നതെങ്ങിനെ! ഒരു ഉത്തരവാദിത്വവുമില്ലാത്തവർ, നാടിനോട് കൂറില്ലാത്തവർ, ജീവിതചര്യയില്ലാത്തവർ, ഇവരിൽ നിന്നല്ലെ കേരളത്തിൽ നിറയുന്ന മാലിന്യത്തിന്റെയെല്ലാം ഉറവിടങ്ങൾ.

നീന്തലറിയാത്ത കങ്കാണി, വള്ളത്തിൽ കയറി വള്ളക്കാരനെ പേടിപ്പിക്കുന്നു. പാർട്ടി കണക്കെ വള്ളം മുങ്ങുമ്പോഴാണ്, ഒരു പണിയെടുക്കാതെ കഴിയുന്ന കങ്കാണിയുടെ ദയനീയാവസ്ഥ പുറത്ത് വരിക. വള്ളക്കാരനെ ആശ്രയിക്കേണ്ടി വരിക. കാലില്ലാത്തവൻ, കങ്കാണി, മുണ്ടിട്ട് മൂടി മനുഷ്യരെ പേടിപ്പിച്ച് കാര്യം സാധിക്കുന്നു. ചുണക്കുട്ടികളെ കണ്ടെത്തുമ്പോൾ അവന് കാല് പിടിച്ചാലെ പിന്നെ ഒന്ന് രക്ഷപ്പെടാനാവൂ എന്ന സ്ഥിതിയും വരുന്നു. ഒന്ന് എഴുന്നേൽക്കാനും അവൻ സഹായം തേടേണ്ടി വരുന്നു.

റേഷൻ കിറ്റ് - പിപിഇ കിറ്റ് എന്നൊന്നും ഞാൻ കേട്ടിട്ടില്ലായിരുന്നു. പോസറ്റീവ്-നെഗറ്റീവ് എന്നൊക്കെ കേട്ടിട്ടുണ്ട്. പിപിഇ കിറ്റിട്ട് നിന്ന് - റേഷൻ കിറ്റ് മേടിക്കാൻ സമയം കിട്ടാത്ത, നേരമില്ലാതിരുന്ന സഹോദരിമാരുടെ കഥ ഇന്നാണ് ഞാൻ കേട്ടത്. ഈ പുതുവത്സര ദിനത്തിൽ. 10 മാസത്തോളമായി ഒരു ദിനം പോലും ലീവ് എടുക്കാതെ, ജോലിക്ക് വരുന്നവരെക്കുറിച്ച് സത്യത്തിൽ ഇന്നാണ് ഒന്ന് ഓർക്കാനായതും. കൂടുതൽ അറിയാനായതും. 8 മാസത്തിലെറെ വീട്ടിൽ നമ്മിൽ പലരും ഒരേ ഇരിപ്പ് ഇരുന്നപ്പോൾ ഇവർ എന്നും മാറാരോഗികൾക്കിടയിലായിരുന്നു. കങ്കാണികൾ അവർക്ക് കിട്ടുന്നതിനനുസരിച്ച് കവലതോറും നേതാക്കന്മാർക്കായി, പാർട്ടികൾക്കായി കൊട്ടിഘോഷിക്കുന്നവരായിരുന്നു. ദൈവത്തിന്റെ മലാഖമാരെന്ന് നാം പറയുന്ന ഈ സോദരിമാരെ പോലെയുള്ള വരെ അറിയാതിരുന്നാൽ ദൈവം ശിക്ഷിക്കുമെന്ന ചിന്ത നമുക്കൊക്കെ ഇല്ലാതെ പോകുന്നുണ്ട്, പലപ്പോഴും.

കുഞ്ഞുനാളിലെ വളർന്നത് നാട്ടിൻ പുറത്താണെങ്കിലും കൃഷിയും, ഡാമും, ഇറിഗേഷൻ, കനാലും, മറ്റുമായി വൈദ്യുതി കണ്ട് വളർന്ന് വലുതായപ്പോഴെല്ലാം നെഗറ്റീവും പോസറ്റീവും ഞാൻ തിരിച്ചറിഞ്ഞിട്ടുണ്ട് പലപ്പോഴും കേട്ടിട്ടുമുണ്ട്. എന്നാൽ ഇവരിലൂടെയാണ്,

ഈ മാലാഖമാരിൽ നിന്നാണ്, ആദ്യമായി ഈ താഴെ പറയുന്ന വാക്കുകൾ ഞാൻ കേൾക്കുന്നതും.

കോവിഡ് 19, കോറോണ, പാൻറ്റമിക്, ലോക് ഡൗൺ, ക്വാറന്റീൻ, കണ്ടെയ്ൻമെന്റ് സോൺ, വർക്ക് ഫ്രം ഹോം, ഒടിടി, സോഷ്യൽ ഡിസ്റ്റൻസ്, ഗസ്റ്റ് വർക്കർ, പി പി ഇ കിറ്റ്, ഓൺ ലൈൻ....

പോസറ്റീവ് തിങ്കിങ്ങ് എന്നൊക്കെ കേട്ടിട്ടുണ്ട്. അതിന്റെ പ്രധാന്യവും. എന്നാൽ പോസറ്റീവ് ചിന്ത കളഞ്ഞ് നെ ഗറ്റീവായെ പറ്റൂ എന്ന് പഠിപ്പിച്ചതും ഇവരാണ്. നമ്മെ സംരക്ഷിച്ച് പരിപാലിക്കുന്നവർ. ഇതിനിടയിൽ ഇവർ വഴി തന്നെയാണ്, ഓൺലൈൻ എക്സിബിഷൻ, വിർച്ചൽ ആർട്ട് ഷോ, എന്നൊക്കെ കലാകാരന്മാരും സംഘാടകർ, ഞങ്ങളിൽ പലരും കേട്ടതും.

ദൈവം നമുക്ക് ശിക്ഷ ഇറക്കിയപ്പോൾ കേരളം മുഴുവൻ സേവന സന്നദ്ധരായ ഇവരിൽ ചിലരെയെങ്കിലും എങ്ങിനെ നാം നമിക്കാതിരിക്കും എന്നോർത്തപ്പോഴാണ്, പിപിഇ കിറ്റും മാസ്ക്കും മറ്റും മാറ്റി, ഒരല്പ സമയം സന്തോഷം പങ്കിടാൻ തോന്നിയതും. ഇവരെയൊന്ന് പ്ര ശംസിക്കാനായതും. ഒപ്പം നിൽക്കാനായതും.

സാമൂഹിക അകലം പാലിച്ച് സന്തോഷം പകർ ന്നേകി നമുക്കായി രാപകലെന്നില്ലാതെ പ്രവർത്തിക്കുന്ന, സ്വന്തക്കാർ പോലും ചെയ്യാൻ മടിക്കുന്ന, പ്രവർത്തിയും, കൃത്യമായ സംരക്ഷണവും, ഒരു സേവനം കണക്കെ സ്വജീവന് പ്രധാന്യം നൽകാതെ ദൈവ കല്പനയാൽ സേവന തൽപ്പരരായി ജീവിതം ഉഴിഞ്ഞ് വെച്ചിരിക്കുന്ന ഇവരെയെന്തേ അധികാരികൾ പരിഗണിക്കാത്തത് എന്ന് ചിന്തിക്കാനാണ് ഇവരെ അടുത്തറിയാനായ ഈ പു തുവത്സര പിറവിയും ദിനവും ജനുവരിയും, മഴയും കാരണമായതും.

2021 എന്ന പുതു വർഷവും, മുഴുവൻ ദിനവും ഇവർക്ക് അനുകൂലമാകട്ടെയെന്ന് പ്രാർത്ഥിച്ചു കൊണ്ട്, നന്മകൾ നേർന്ന് കൊണ്ട്, പുതു അനുഭ വമേകിയ സഹോദരിമാർക്കും ഒപ്പം എല്ലാറ്റിനും നിമിത്തമായി മാറിയ സർവ്വശക്തനായ ദൈവ ത്തിനും സ്തുതിയുമായ് ഒരായിരം പുതുവത്സ രാശംസകൾ അറിയിച്ചു കൊണ്ടും ഒപ്പം എന്നെ ജീവിതത്തിലേക്ക് തിരിച്ചെത്താൻ സഹായിച്ച ആലുവ വെസ്റ്റ് വെളിയത്തുനാട് വെൽഫെയർ (ചാരി റ്റബിൾ) അസോസിയേഷൻ ട്രസ്റ്റ് സഹോദ രങ്ങളോടും എന്റെ ജീവനോട് മല്ലടിച്ച് പുനർ ജന്മമേകിയ ആലുവ രാജഗിരി ആശുപത്രി സഹോദരികളെയും നമിച്ചു കൊണ്ടും ഇവരാണ് യഥാർത്ഥത്തിൽ പിൻഗാമികളെന്നും രാപകലെന്നി ല്ലാതെ സാന്ത്വനമേകി നമ്മെ സംരക്ഷിച്ച് പരി പാലിക്കുന്ന അമ്മ വീടിൻ അധിപരെന്നും ദൈവ ത്തിന്റെ മാലാഖമാരെന്ന തിരിച്ചറിവോടെയും ഇനിയെങ്കിലും ഈ കേരള മണ്ണിൻ നന്മക്കായി കങ്കാണികൾ നിന്ന് മാറി ചവിട്ടി, പിൻഗാമിക ളായി പ്രവർത്തിക്കാൻ നമ്മുടെ സഹോദരങ്ങൾ ക്ക് സാധിക്കുമാറാകട്ടെയെന്ന പ്രാർത്ഥനയും. ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

# ലോക റേഡിയോ ദിവസം

**1946** ഫെബ്രുവരി 13ന് ഐക്യരാഷ്ട്ര സഭ റേഡിയോ സംപ്രേക്ഷണം ആരംഭിച്ചതിന്റെ ആദര സൂചകമായാണ് അംഗ രാജ്യങ്ങൾ ഫെബ്രുവരി 13 ലോക റേഡിയോ ദിനമായി ആചരിക്കുന്നത്.

1923 ലാണ് ഇന്ത്യയിൽ ആദ്യമായി റേഡിയോ ശബ്ദിച്ചു തുടങ്ങിയത്. ഇന്ത്യൻ ജനതയ്ക്ക് പരിചിതമല്ലാതിരുന്ന ശ്രവ്യ മാധ്യമത്തിന്റെ പുതിയ അനുഭവം ആളുകളിലേക്ക് എത്തിച്ചത് റേഡിയോ ക്ലബ് ഓഫ് ബോംബെ എന്നൊരു കൂട്ടായ്മയാണ്. പിന്നീട് 1927 ജൂലൈ 23ന് ഇത് പുനർനാമകരണം ചെയ്ത് ഓൾ ഇന്ത്യ റേഡിയോ ആയി മാറി. 1957 ൽ ഔദ്യോഗിക നാമം ആകാശവാണി എന്നാക്കി.

മൈസൂർ നാട്ടുരാജ്യത്തിലെ സംപ്രേഷണ വകുപ്പിന്റെ സംഭാവനയാണ് ആകാശവാണി എന്ന പേര്. രവീന്ദ്രനാഥ ടാഗോറാണ് ആകാശവാണി എന്ന പേര് നിർദേശിച്ചത്. 1977ൽ മദ്രാസിൽ നിന്ന് ഇന്ത്യയിലെ ആദ്യത്തെ എഫ്എം സ്റ്റേഷൻ പ്ര വർത്തനമാരംഭിച്ചു. നിലവിൽ ആകാശവാണിയ്ക്ക് മാത്രം 414 പ്രക്ഷേപണ നിലയങ്ങളുണ്ട്. 24 ഭാഷകളിലും 146 ഭാഷാഭേദങ്ങളിലുമായി പരിപാടികൾ പ്രക്ഷേപണം ചെയ്യുന്നു. ലോകത്തിലെ തന്നെ ഏറ്റവും വലിയ റേഡിയോ ശൃം ഖലകളിൽ ഒന്നാണ് ഓൾ ഇന്ത്യാ റേഡിയോ.



# ചരിത്രം സാക്ഷി

മലയാള സിനിമയുടെ കാരണവരിൽ ഒരാളും മലയാളത്തിലെ ആദ്യത്തെ സംസാരിക്കുന്ന ചിത്രത്തിന്റെ തിരക്കഥാകൃത്തും സംഭാഷണ രചയിതാവും ആദ്യത്തെ ഗാന രചയിതാവുമായ മുതുകുളം രാഘവൻപിള്ളയെ കുറിച്ച് എൽ.രാജശേഖരൻ മുതുകുളം.

മലയാളത്തിലെ ആദ്യത്തെ സംസാരിക്കുന്ന ചലച്ചിത്രത്തിന് ജന്മം നൽകിയ മുതുകുളം രാഘവൻപിള്ള നമ്മെ വിട്ടു പിരിഞ്ഞിട്ട് 2020 ആഗസ്റ്റ് 7ന് 41 വർഷം തികഞ്ഞു. മുതുകുളം രാഘവൻപിള്ളയുടെ ജീവിതം ആർക്കും ഉത്തരം കിട്ടാത്ത കടങ്കഥ പോലെയായിരുന്നു.

മലയാള സിനിമയുടെ കാരണവരിൽ ഒരാളും, മലയാളത്തിലെ ആദ്യത്തെ സംസാരിക്കുന്ന ചലച്ചിത്രത്തിന്റെ തിരക്കഥാകൃത്തും, ആദ്യത്തെ ഗാനരചയിതാവും, നടനും, നാടകകൃത്തും ആയിരുന്നു മുതുകുളം രാഘവൻപിള്ള. 1979 ആഗസ്റ്റ് 7 – ന് അദ്ദേഹം മദ്രാസിൽ വെച്ച് അന്തരിച്ചു. താൻ ജീവിതകാലമത്രയും ആത്മാർത്ഥമായി കൂറുപുലർത്തിയിരുന്ന ആദ്യത്തെ സിനിമ ലോകമായ മദ്രാസിൽ മൺമറയുവാനായിരിക്കും അദ്ദേഹത്തിന്റെ ആത്മാവ് കൊതിച്ചിരുന്നത് എന്ന് തോന്നുന്നു.

1938–ൽ മലയാളത്തിലെ ആദ്യത്തെ സംസാരിക്കുന്ന ചലച്ചിത്രത്തിന്റെ തിരക്കഥയും, സംഭാഷണവും, പാട്ടുകളും എഴുതാൻ സൗഭാഗ്യം കിട്ടിയത് മുതുകുളം രാഘവൻപിള്ളയ്ക്കാണ്.

ടി.ആർ.സുന്ദരം വിധിയും മിസ്സിസ് നായരും എന്ന പേരിൽ നിർമ്മിച്ചു തുടങ്ങിയ സിനിമ ഇടയ്ക്കു വെച്ച് മുടങ്ങിയതിനെ തുടർന്ന് സെബാസ്റ്റ്യൻ കുഞ്ഞുകുഞ്ഞു ഭാഗവതരുടെ ശുപാർശയോടെ ആലപ്പി വിൻസെന്റ് മുതുകുളം രാഘവൻപിള്ളയെ വന്നു കാണുകയും സുന്ദരത്തിന്റെ അടുത്തേയ്ക്ക് കൂട്ടിക്കൊണ്ടു പോവുകയും ചെയ്തു. വിധിയും മിസ്സിസ്സ് നായരും മുതുകുളം രാഘവൻപിള്ള മാറ്റി എഴുതുന്നു. അങ്ങനെ മലയാളത്തിൽ ആദ്യമായി സംസാരിക്കുന്ന 'ബാലൻ' ജനിയ്ക്കുന്നു.

ബാലന്റെ കന്നിപ്പിറവി തമിഴും, തെലുങ്കും സിനിമകൾ കണ്ടു മടുത്ത കേരളത്തിലെ ചലച്ചിത്ര പ്രേമികളെ ഉൾപ്പുളകം അണിയിച്ചു. ചരിത്ര സംഭവങ്ങളും പുരാണങ്ങളും വെള്ളിത്തിരയിൽ കണ്ട് മരവിച്ചിരുന്ന ജനം സാമൂഹ്യ പ്രസക്തിയുള്ളൊരു ചിത്രം ആദ്യമായ് കണ്ട് അത്ഭുതം കൂറി! തുടർന്നു വന്ന മുതുകുളത്തിന്റെ 'നല്ല തങ്ക' യും 'ജീവിതനൗക' യും വെള്ളിത്തിരയിൽ മിന്നിതിളങ്ങിയപ്പോൾ മലയാളക്കരയാകെ ഉൽസാഹതിമിർപ്പിൽ ആറാടി. 'ജീവിത നൗക' റിലീസ് ആയപ്പോൾ തന്നെ ആബാലവൃദ്ധം ജനങ്ങളുടെയും ശ്രദ്ധ പിടിച്ചുപറ്റി.

അടുക്കള മുതൽ അങ്ങാടി വരെ 'ജീവിതനൗക' സംസാരവിഷയമായി! ഗ്രാമീണ ജീവിതവുമായി ഇഴുകിചേർന്ന കഥ, മനസ്സിൽ വേഗം പതിയുന്ന സംഭാഷണങ്ങൾ, തന്മയത്വപൂർണ്ണമായ അഭിനയം ഇവയെല്ലാം കാണികളെ ആകർഷിച്ചു. മറ്റ് ഇൻഡ്യൻ ഭാഷകളിൽ ആദ്യമായി പതിപ്പിറക്കാൻ കഴിഞ്ഞ ചിത്രവും, മാസങ്ങളോളം കൊട്ടകകളിൽ പ്രദർശിപ്പിച്ച ചിത്രവും 'ജീവിതനൗക'തന്നെ. വളരെ ഏറെ നല്ല ചിത്രങ്ങൾക്ക് ആദ്യ കാലം തന്നെ തൂലിക ചലിപ്പിച്ച മുതുകുളം രാഘവൻപിള്ളയെ മലയാള കരയ്ക്ക് എങ്ങനെ മറക്കാൻ കഴിയും?

1900 ജനുവരി 13 (1076 ധനു 29) ശനിയാഴ്ച പുണർതം നക്ഷത്രത്തിൽ ആലപ്പുഴ ജില്ലയിൽ മുതുകുളത്ത് കാഴ്ചകാണിതറയിൽ കാർത്ത്യായനി അമ്മയുടെയും വേലുപ്പിള്ളയുടെയും മകനായി പിറന്ന രാഘവൻപിള്ളയ്ക്ക് പ്രശസ്തമായൊരു കലാപാരമ്പര്യമുണ്ടായിരുന്നു. കേരളവർമ്മ വലിയകോയിതമ്പുരാന്റെ സന്തതസഹചാരി ആയിരുന്ന യയാതിവേലുപ്പിള്ളയായിരുന്നു രാഘവൻപിള്ളയുടെ അമ്മാവൻ. യയാതി ചരിതം എന്ന നാടകത്തിന്റെ രചയിതാവ് എന്ന നിലയിലാണ് വേലുപ്പിള്ളയ്ക്ക് യയാതി വേലുപ്പിള്ള എന്ന പേരു വീണത്. അമ്മാവനായ യയാതി വേലുപ്പിള്ളയോടൊപ്പവും, മഹാപണ്ഡിതനായിരുന്ന ചേപ്പാട് അച്ചുതവാര്യർ, ചെന്നാട്ട് തുണ്ടിൽ രാമൻപിള്ള തുടങ്ങിയവരുടെ കീഴിലും സംസ്കൃത പഠനം നടത്തിയ രാഘവൻപിള്ളയുടെ സ്ക്കൂൾ പഠനം അന്നത്തെ ഏഴാം ക്ലാസ് വരെ മാത്രം.

സാഹിത്യവാസന കുട്ടിക്കാലം മുതലേ രാഘവൻപിള്ളയിൽ കടന്നു കൂടിയിരുന്നു. നന്നേ ചെറുപ്പം മുതലേ നാടകരചനയിലും അഭിനയത്തിലും അദ്ദേഹം നാട്ടുകാരുടെ ശ്രദ്ധ പിടിച്ചുപറ്റി. മുതുകുളം കലാവിലാസിനി, ഓച്ചിറ പരബ്രഹ്മോദയം തുടങ്ങിയ സഭകൾക്കു വേണ്ടി ഒട്ടേറെ നാടകങ്ങൾ മുതുകുളം രാഘവൻപിള്ള എഴുതി. നാടകരംഗത്ത് അത്ഭുതാവഹമായ കോളിളക്കങ്ങൾ അദ്ദേഹം സൃഷ്ടിച്ചു. തമിഴ് നാടക കമ്പനികളുടെ അന്ധമായ സംഗീത ഭ്രമം വെടിഞ്ഞ് വിദൂഷകന്റെ സ്ഥാനം കളഞ്ഞ് ഹാസ്യനടന്മാർക്ക് കഥാതന്തുവു



ചിത്രങ്ങൾ:
ആർട്ടിസ്റ്റ് ഗോപിദാസ്

നാടകമായാലും തിരക്കഥ ആയാലും ആവശ്യപ്പെടുന്ന കലാസമതിയ്ക്കോ, നിർമ്മാതാക്കൾക്കോ വളരെ വേഗം എഴുതി കൊടുക്കുമായിരുന്നു. പ്രതിഫലം ചോദിച്ച് വാങ്ങുമായിരുന്നില്ല. കൊടുക്കുന്നത് വാങ്ങും. കൈയ്യിലെ കാശ് തീരുന്നതുവരെ ചെലവഴിക്കും. പരിചയക്കാർക്കു വേണ്ടിയും ബന്ധുക്കൾക്കു വേണ്ടിയും എന്തും ചെയ്യാൻ എപ്പോഴും തയ്യാറായിരുന്നു. മുതുകുളത്തിന്റെ ജീവിതം ആർക്കും ഉത്തരം കിട്ടാത്ത ഒരു കടങ്കഥ പോലെയായിരുന്നു.

മായി അഭേദ്യ ബന്ധം കൈവരുത്തി സഹപാഠി, സ്ഥാനാർത്ഥി, വീരസിംഹ, യാചകി, ദൈവീകം, മനുഷ്യൻ, ആനന്ദബാഷ്പം, ഹരിചന്ദ്രൻ, കടലിന്റെ കരച്ചിൽ, പ്രതീക്ഷ, ഭാഗ്യലക്ഷ്മി, തുടങ്ങിയ ഇരുന്നൂറ്റി അൻപതിൽപരം നാടകങ്ങൾ മുതുകുളം രാഘവൻപിള്ള എഴുതിയിട്ടുണ്ട്. അദ്ദേഹത്തിന്റെ സുധീരൻ എം.ബി.ബി.എസ് എന്ന നാടകം

തിരുവിതാംകൂറിൽ മൂന്നു തവണ നിരോധിക്കുക ഉണ്ടായി. മലയാള സിനിമ രംഗത്ത് എല്ലാവരുടെയും അമ്മയായി അറിയപ്പെടുന്ന ആറന്മുള പൊന്നമ്മ മുതുകുളം രാഘവൻപിള്ളയുടെ ഭാഗ്യലക്ഷ്മി എന്ന നാടകത്തിലൂടെയാണ് അരങ്ങേറ്റം കുറിച്ചത്. സംസാരിക്കുന്ന മലയാള ചിത്രത്തിന്റെ ശില്പി യായ മുതുകുളം രാഘവൻപിള്ള തന്നെയാണ് മലയാള ചലച്ചിത്ര ലോകത്തെ ഏവരുടെയും അമ്മയെ അരങ്ങിലെത്തിച്ചത്.

അക്ബർ ശങ്കരപ്പിള്ള, മുതുകുളം കാർത്തി കേയൻ നായർ, ആർട്ടിസ്റ്റ് കെ.കെ.കേശവപിള്ള തുടങ്ങി ഒട്ടേറെ പ്രതിഭാശാലികളായ നടന്മാർക്ക് പ്രചോദനമരുളിയത് മുതുകുളത്തിന്റെ രചന കളായിരുന്നു. അവകാശി, ലോകനീതി, കിടപ്പാടം, യാചകൻ, വിധിതന്നവിളക്ക്, ചതുരംഗം, അവൻ വരുന്നു, പൊൻകതിർ, പുനർജന്മം തുടങ്ങിയ പ്ര

മലയാള ചലച്ചിത്ര രംഗത്തെ ആദ്യതിരക്കഥാകൃത്തും, ഗാനരചയിതാവും, നാടകകൃത്തും മാത്രമായിരുന്നില്ല മുതുകുളം രാഘവൻപിള്ള.'തടാതക പരിണയം' എന്നൊരു ഓട്ടൻതുള്ളലും,'താരകാസുരവധം' എന്നൊരു ആട്ടക്കഥയും, ശ്രീഭൂതനാഥവിജയം കീർത്തനങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്.

ദർശനവിജയം കൈവരിച്ച നൂറ്റിഅൻപതോളം ചിത്രങ്ങൾക്ക് മുതുകുളം തിരക്കഥയും സംഭാഷ ണവും എഴുതി. ഈ ചിത്രങ്ങളിൽ പലതിന്റെയും കഥയും മുതുകുളത്തിന്റെ തന്നെയായിരുന്നു. നവ ലോകം, ആത്മസഖി, പൊൻകതിർ, പുള്ളിമാൻ, കുടുംബിനി, ലോട്ടറിടിക്കറ്റ്, കണ്ണും കരളും, തുടങ്ങി 250 ൽ പരം ചിത്രങ്ങളിൽ അഭിനയിക്കുകയും ചെയ്തിട്ടുണ്ട്. ധാരാളം ധനം സമ്പാദിക്കാ മായിരുന്ന സിനിമാരംഗത്ത് ദീർഘകാലം പ്രവർ ത്തിച്ചിട്ടും ഭൗതിക സമ്പാദ്യമായി എന്തെങ്കിലും കരുതിവയ്ക്കുന്നതിന് അദ്ദേഹത്തിന് സാധിച്ചി ട്ടില്ല. അവസാനം അദ്ദേഹം കഥയും തിരക്കഥയും എഴുതിയ 'ഒരു ജാതി ഒരു മതം' അദ്ദേഹത്തിന്റെ മേൽനോട്ടത്തിൽ നിർമ്മാണം ആരംഭിച്ചു.

ബ്ലാക്ക് & വൈറ്റ് ചിത്രം ആയതിനാൽ ആ ചിത്രം റിലീസ് ആയില്ല. അത് അദ്ദേഹത്തിന്റെ അവസാന ചിത്രമായിരുന്നു. നാടക ഗാനങ്ങൾ മാത്രം എഴുതിയിട്ടുള്ള മുതുകുളം ഹൈസ് സ്ക്കൂളിലെ അദ്ധ്യാപകനായിരുന്ന രാമപുരം രാധാകൃഷ്ണനെ കൊണ്ട് ആ ചിത്രത്തിലേക്കു വേണ്ട ഗാനങ്ങളും എഴുതിച്ചു. റിക്കാർഡ് ചെയ്ത ഗാനങ്ങൾ ആകാശവാണിയിലും മറ്റും പ്രക്ഷേപ ണം ചെയ്തിട്ടുണ്ട്.

മുതുകുളത്തിന്റെ കീർത്തി തമിഴ്നാട്ടിലും ഒരു കാലത്ത് നിറഞ്ഞു നിന്നിരുന്നു. തെക്കേ ഇൻഡ്യ മുഴുവൻ മാസങ്ങളോളം ഓടിയ റിക്കാർഡ് കളക്ഷൻ സൃഷ്ടിച്ച 'മനിതൻ' എന്ന തമിഴ് സിനിമ യുടെ മൂലകഥ മുതുകുളത്തിന്റെ മനുഷ്യൻ എന്ന നാടകമായിരുന്നു. ഈ ചിത്രത്തോടെ അതിന്റെ നിർമ്മാ താവ് കോടീശ്വരനായി.

നാടകമായാലും തിരക്കഥ ആയാലും ആവശ്യ പ്പെടുന്ന കലാസമതിയ്ക്കോ, നിർമ്മാതാക്കൾക്കോ വളരെ വേഗം എഴുതി കൊടുക്കുമായിരുന്നു. പ്രതിഫലം ചോദിച്ച് വാങ്ങുമായിരുന്നില്ല. കൊടുക്കുന്നത് വാങ്ങും. കൈയ്യിലെ കാശ് തീരുന്നതുവരെ ചെലവഴിക്കും. പ രിചയക്കാർക്കു വേണ്ടിയും ബന്ധുക്കൾക്കു വേണ്ടിയും എന്തും ചെയ്യാൻ എപ്പോഴും തയ്യാറായിരുന്നു. മുതുകുള ത്തിന്റെ ജീവിതം ആർക്കും ഉത്തരം കിട്ടാത്ത ഒരു കടങ്കഥ പോലെയായിരുന്നു. ജീവിതകാലം മുഴുവൻ അവി വാഹിതനായി കഴിഞ്ഞു. ഇരട്ട സഹോദരന്മാരായ സി.വി.കൃഷ്ണപിള്ള, വൈദ്യൻ സി.വി രാമൻപിള്ള, ഏക സഹോദരി ശാരദാമ്മ ഇവർക്കെല്ലാം പ്രിയങ്കരനായ സഹോദരനായി മുതുകുളം രാഘവൻപിള്ള കഴിഞ്ഞു.

മലയാള ചലച്ചിത്ര രംഗത്തെ ആദ്യതിരക്കഥാകൃത്തും ഗാനരചയിതാവും, നാടകകൃത്തും മാത്രമായിരുന്നില്ല മുതുകുളം രാഘവൻപിള്ള. 'തടാതക പരിണയം' എന്നൊ രു ഓട്ടൻതുള്ളലും, 'താരകാസുരവധം' എന്നൊരു ആട്ടക്കഥയും, ശ്രീഭൂതനാഥവിജയം കീർത്തനങ്ങളും അദ്ദേഹം രചിച്ചിട്ടുണ്ട്. നിരവധി ബഹുമതികളും കീർത്തി മുദ്രകളും മുതുകുളം കരസ്ഥമാക്കിയിട്ടുണ്ട്. 1963 ലും 69 ലും സൗത്ത് ഇൻഡ്യൻ ആർട്ടിസ്റ്റ് അസോസിയേഷൻ ദ്രാവിഡ ഭാഷകളിലെ തിരക്കഥാ കൃത്തുക്കളെ ആദരിച്ചുകൊണ്ട് അവാർഡുകൾ വിതരണം ചെയ്തപ്പോൾ മലയാളത്തിൽ നിന്നും ഏറ്റവും നല്ല തിരക്കഥാകൃത്ത് എന്ന നിലയിൽ തിരഞ്ഞെടു ത്തത് മുതുകുളം രാഘവൻപിള്ളയെയാണ്. 1963-ൽ സാഹിത്യ പരിഷത്ത് സമ്മേളനവും അദ്ദേഹത്തെ ബഹുമാനിച്ചു. ബഹുമതികൾ ഏറും തോറും മുതു കുളം കൂടുതൽ വിനയാന്വിതനായി. ബഹുമതി കളുടെ ലഹരി അദ്ദേഹത്തിന്റെ തലയ്ക്ക് പി ടിച്ചില്ല.

മുതുകുളത്തിന്റെ ജീവിതത്തിന്റെ അവസാന നാളു കൾ വളരെ ക്ലേശപൂർണ്ണമായിരുന്നു. കേരള സർക്കാ രിൽ നിന്നും അവശത അനുഭവിക്കുന്ന കലാകാര ന്മാർക്ക് നൽകി വരുന്ന മുന്നൂറു രൂപ ധനസഹായം മാത്രമായിരുന്നു ജീവിതത്തിൽ അവസാന ആശ്രയം. പുതുമ കാണുമ്പോൾ അടിസ്ഥാനം പാകിത്തന്ന പഴമയെ മറക്കുന്നവരായി നാം മാറിക്കഴിഞ്ഞു. 'ദീപ സ്തംഭം മഹാശ്ചര്യം നമുക്കും കിട്ടണം പണം.' കുഞ്ചൻ നമ്പ്യാർ പറഞ്ഞത് എത്രയോ ശരി. ഇന്ന് മലയാള സിനിമ എത്രയോ സമ്പന്നമാണ്. ഇവിടെ ചലച്ചിത്ര വികസന കോർപ്പറേഷനും ഇപ്പോൾ ചലച്ചിത്ര അക്കാദമിയും ഉടലെടുത്തു. താരങ്ങൾക്കും സാങ്കേതിക വിദഗ്ദ്ധർക്കും സംഘടനകളായി. എന്നാലും മലയാള ചലച്ചിത്രത്തിനു വേണ്ടി ആദ്യമായ് തൂലിക ഉയർത്തിയ മലയാള സിനിമയുടെ ആദ്യത്തെ ബാലനു ജന്മം നൽ കിയ പിതാവിനെ നാം വിസ്മരിച്ചിരിക്കുകയാണ്.

ഞങ്ങളുടെ മേൽനോട്ടത്തിൽ രൂപീകൃതമായ 'കളിത്തട്ട്' എന്ന കലാ സാഹിത്യ സാംസ്കാരിക സംഘടന ഈ അനശ്വര കലാകാരന്റെ നാമധേയത്തിൽ ഇരുപതിനായിരം രൂപയും പ്രശസ്തിപത്രവും ശില്പ വും അടങ്ങിയ ഒരു അവാർഡ് ഏർപ്പെടുത്തി. അതിനു വേണ്ടി അല്പമെങ്കിലും സഹകരിച്ചത് 'മാക്ട' എന്ന സംഘടന മാത്രം. നാടകങ്ങളും, സിനിമകളും, ഗാന ങ്ങളും, കവിതകളും, ആട്ടക്കഥകളും, കീർത്തനങ്ങളും, ഓട്ടൻതുള്ളലും എന്നു വേണ്ട എഴുതാവുന്നതിന്റെ

പരമാവധി മുതുകുളം എഴുതിയിട്ടുണ്ട്. ഒന്നും അച്ചടിമഷി പുരണ്ടിട്ടില്ലായിരുന്നു. അതിനും മുൻകൈ എടുത്തത് 'കളിത്തട്ട്' ആണ്. 1999-ൽ കളിത്തട്ട് പുറത്തിറക്കിയ മുതുകുളം സ്മരണികയിൽ അദ്ദേഹം എഴുതിയ 'സ്ഥാനാർത്ഥി' എന്ന നാടകം ഉൾപ്പെടുത്തി. മലയാളത്തിലെ ആദ്യത്തെ സംസാരിക്കുന്ന ചിത്രത്തിന്റെ തിരക്കഥാകൃത്തിന്റെ ഒരു കൃതി ആദ്യമായി അച്ചടിപ്പിക്കുന്നത് കളിത്തട്ട് എന്ന സംഘടനയാണ്. കളിത്തട്ട് അവാർഡ് ഏർപ്പെടുത്തിയതുകൊണ്ട് വർഷത്തിലൊരിക്കൽ മുതുകുളത്തിനെ മുതുകുളംകാർ ഓർക്കുന്നു. മലയാളികൾ എല്ലാം അദ്ദേഹത്തെ ഓർക്കേണ്ടതാണ്. 1998 മുതൽ കളിത്തട്ട് മുതുകുളം അവാർഡ് കൊടുത്തു തുടങ്ങി. ഇതിനോടകം ഇരുപത്തിരണ്ടു പേർക്ക് അവാർഡ് കൊടുത്തു കഴിഞ്ഞു.

ഇന്ന് ചലച്ചിത്ര രംഗം വളരെ ഏറെ വളർന്നു കഴിഞ്ഞു. അങ്ങനെ വളർന്നു കഴിയുമ്പോൾ അടിത്തട്ടുകൾ മറക്കാതിരിക്കുക. ആദ്യകാലമുണ്ടായിരുന്നവർ നന്നായി കഷ്ടപ്പെട്ടിട്ടാണ് സിനിമ ഇത്രയും ഉന്നതിയിലെത്തിയത്.

മുതുകുളം രാഘവൻപിള്ളയും അതുപോലുള്ള പ്രഗൽഭരും മലയാള സിനിമയുടെ തറക്കല്ലുകളാണ്. ഈ തറക്കല്ലുകളുടെ മുകളിലാണ് ഇന്നത്തെ കലാകാരന്മാരായ സൗധങ്ങൾ നിലകൊള്ളുന്നത്. അടിസ്ഥാനം തന്നവരെ ഓർക്കുന്നത് എപ്പോഴും മുന്നോട്ടു പോകുന്നതിന് സഹായകമാകും. മുതുകുളത്തിന്റെ പേരിൽ ഒരു അവാർഡ് ചലച്ചിത്ര അക്കാദമി കൊടുക്കേണ്ടതാണ്.

മലയാള സിനിമയ്ക്കു വേണ്ടി ഇത്ര ഏറെ കഷ്ടപ്പെട്ട മനുഷ്യനെ ആരും സ്നേഹിക്കാത്ത അവസ്ഥ മാറ്റി എടുക്കണം. ●



**എൽ.രാജശേഖരൻ മുതുകുളം**

# ലോക മാതൃഭാഷാ ദിനം

ലോകത്തെല്ലാവർക്കും ഓരോ സംസാരഭാഷയുണ്ട്. ഓരോ മനുഷ്യജീവനും ഒരു ഭാഷയുടെ നടുവിലേക്കാണ് പിറന്നുവീഴുന്നത്. അവയ്ക്ക് അവയുടെതായ സവിശേഷതയുമുണ്ട്. ഈ സവിശേഷതകളെ ആഘോഷിക്കുകയെന്ന ലക്ഷ്യത്തോടെയാണ് 1999ൽ യുനെസ്കോ മാതൃഭാഷാ ദിനം ആചരിക്കാൻ തീരുമാനിച്ചത്.

ഭാഷയുടെ വൈവിധ്യം, ഭാഷയുമായി ബന്ധപ്പെട്ട സംസ്ക്കാരം എന്നിവയുടെ സംരക്ഷണത്തെക്കുറിച്ച് ആളുകൾക്കിടയിൽ അവബോധമുളവാക്കുക എന്ന ലക്ഷ്യത്തോടെയാണ് ലോകത്താകമാനം ഫെബ്രുവരി 21 ലോക മാതൃഭാഷാ ദിനമായി ആഘോഷിക്കുന്നത്. 1999 നവംബർ 17നാണ് യുനെസ്ക്കോ ലോക മാതൃഭാഷാ ദിനം പ്രഖ്യാപിച്ചത്. ഇത് 2000ത്തിലെ യുഎൻ ജനറൽ അസംബ്ലിയിൽ ശരിവെയ്ക്കുകയും ചെയ്തു. 2008ൽ ലോക മാതൃഭാഷാ ദിനമായി ലോകം ആചരിച്ചു.

ഭാഷാ സാംസ്കാരിക വൈവിധ്യവും ബഹുഭാഷാത്വവും പ്രചരിപ്പിക്കുക എന്ന ഉദ്ദേശത്തോടെ യുനെസ്കോ ആസ്ഥാനത്തിലും അംഗരാഷ്ട്രങ്ങളിലും ലോക മാതൃഭാഷാദിനം വർഷംതോറും ആചരിക്കുന്നു. ആഗോളരംഗത്ത് കുടിയേറ്റവും അഭയാർഥികളും വലിയ ചർച്ചയാകുന്ന കാലത്താണ് മാതൃഭാഷയ്ക്ക് പ്രാധാന്യം നൽകണമെന്ന് യുഎൻ ലക്ഷ്യമിടുന്നത്.

ബംഗ്ലാദേശിൽനിന്നാണ് മാതൃഭാഷാ ദിനം ആചരിക്കാനുള്ള ആശയം യുനസ്ക്കോയ്ക്ക് മുന്നിലെത്തിയത്. ബംഗ്ലായെ ഒരു ഭാഷയായി അംഗീകരിക്കണമെന്നാവശ്യപ്പെട്ട് ബംഗ്ലാദേശികൾ നടത്തിയ പോരാട്ടത്തിന്റെ വാർഷികമാണ് ഫെബ്രുവരി 21. അതിനാൽത്തന്നെ മാതൃഭാഷാ ദിനം ആചരിക്കുന്നതിനായി ഈ ദിവസത്തെ യുഎൻ തെരഞ്ഞെടുക്കുകയായിരുന്നു.




# Editorials of the month

മാതൃഭൂമി ജനുവരി 11, 2021

## വികസനത്തിലേക്കുള്ള റോഡുമാർഗ്ഗം

പാലങ്ങൾ നാടുകളെ കൂട്ടിയോജിപ്പിക്കുന്നുവെന്നതിനാൽ പാരസ്പര്യത്തിന്റെ പ്രതീകമാണ്. പുരോഗതി എന്ന വാക്കു തന്നെ പാതകളുമായും പാലങ്ങളുമായും ബന്ധപ്പെട്ടതാണ്. പൊതുമരാമത്ത് വകുപ്പ് നേരിട്ടു പരിപാലിക്കുന്ന മൂവായിരത്തോളം പാലങ്ങളുണ്ട് കേരളത്തിൽ എന്നത് ഗതാഗതമേഖലയിലെ വികസനത്തിന് തെളിവാണ്. എന്നാൽ വികസിക്കുന്തോറും കുരുങ്ങിക്കൊണ്ടിരിക്കുന്നുവെന്നതാണ് അനുഭവയാഥാർഥ്യം. കണക്കില്ലാത്തവിധം വാഹനസാന്ദ്രത കൂടിവരുന്നത് വഴികൾ വീണ്ടും വിപുലമാക്കേണ്ടത് അനിവാര്യമാക്കുന്നു.
കേരളത്തിലെ റോഡ് ഗതാഗതം ദുഷ്കരമാകുന്നത് പാതകളുടെ കുഴപ്പംകൊണ്ടുമാത്രമല്ല, ട്രാഫിക്ക് നിയമങ്ങൾ പരക്കെ ലംഘിക്കപ്പെടുന്നതുകൊണ്ടുമാണ്. മറ്റുള്ളവരെക്കുറിച്ച് ഒരു ചിന്തയുമില്ലാതെ തിടുക്കം കാണിച്ച് ആകെ കുരുക്കാക്കുന്നവർ ഏറെയാണ്. എത്രതന്നെ കേസുകളെടുത്താലും പിഴയിട്ടാലും അപകടങ്ങൾ സംഭവിച്ചാലും നിയമലംഘനം ആവർത്തിക്കുന്ന സ്ഥിതി. ഗതാഗതസൗകര്യ വികസനത്തിനൊപ്പം ഗതാഗതത്തിന്റേതായ സംസ്കാരം കൂടി വളർത്തിയെടുക്കാനാവണം. പൊതുമരാമത്ത് വകുപ്പും ഗതാഗതവകുപ്പും പോലീസും ചേർന്ന് ഇതിനായി കർമപദ്ധതികളാവിഷ്ക്കരിക്കണം. ഉള്ള സൗകര്യങ്ങൾ ശാസ്ത്രീയമായി സൗഹൃദപൂർണമായി ഉപയോഗപ്പെടുത്തിക്കൊണ്ട് കൂടുതൽ സൗകര്യങ്ങളിലേക്കുള്ള വളർച്ച എന്ന നയം ഗതാഗത രംഗത്ത് ആവശ്യമാണ്.

---

മലയാള മനോരമ ജനുവരി 11, 2021

## പ്രതീക്ഷയോടെ തീരദേശ ജനത

ദേശീയ ഭൗമശാസ്ത്ര പഠനകേന്ദ്രത്തിന്റെ (എൻസെസ്) നേതൃത്വത്തിൽ സംസ്ഥാന തീരദേശ പരിപാലന (സിആർസെഡ്) പ്ലാൻ തയാറാക്കൽ അന്തിമഘട്ടത്തിലെത്തിയെന്ന വിവരം കേരളത്തിൽ തീരപ്രദേശങ്ങളിലെ പതിനായിരക്കണത്തിനു കുടുംബങ്ങൾക്ക് ആശ്വാസം നൽകുന്നുണ്ട്. 2019ലെ സിആർസെഡ് വിജ്ഞാനപ്രകാരമുള്ള ദൂരപരിധി ഇളവുകൾ അർഹരായവർക്കു ലഭ്യമാക്കാൻ ഇനിയും വൈകിക്കൂടാ. അതേസമയം പരിസ്ഥിതി സംരക്ഷണത്തെ മുൻനിർത്തി കയ്യേറ്റങ്ങൾ കർശനമായി തടയുകയും വേണം. തീരദേശ പരിപാലന പ്ലാനുമായി ബന്ധപ്പെട്ട വൈകിയോട്ടത്തിന്റെ അനുഭവങ്ങളാണു നമുക്കുള്ളതെന്നിരിക്കെ ഇക്കാര്യത്തിൽ ആശങ്ക സ്വാഭാവികമാണ്. കേരളത്തിലെ 10 ജില്ലകളിൽ തീരദേശ മേഖലാ ചട്ടം ലംഘിച്ചുള്ള നിർമ്മാണത്തിന്റെ പേരിൽ ധാരാളം കേസുകൾ കലക്ടർമാരുടെ അധ്യക്ഷതയിലുള്ള സമിതികൾ റിപ്പോർട്ട് ചെയ്തത്. കരടു പ്ലാനിലെ പ്രധാന മാറ്റങ്ങൾക്കു കേരളത്തിന്റെ തീരദേശത്തെ സംബന്ധിച്ചിടത്തോളം നിർണ്ണായക പ്രാധാന്യമാണുള്ളത്. തീരദേശ മേഖലയിൽ താമസിക്കുന്നവരെ ബാധിക്കുന്ന ഒരു നടപടിയും സർക്കാർ സ്വീകരിക്കില്ലെന്നും പ്ലാൻ തയാറാക്കുന്ന നടപടികൾ വേഗത്തിലാക്കുമെന്നും സിആർസെഡ് പ്ലാനുമായി ബന്ധപ്പെട്ട പ്രയോജനങ്ങൾ ലഭിക്കാൻ വൈകില്ലെന്ന് ഉറപ്പാക്കാൻ മുഖമന്ത്രിയുടെ നേരിട്ടുള്ള ശ്രദ്ധ ഉണ്ടാവുകതന്നെ വേണം.

---

ദീപിക ജനുവരി 13, 2021

## പൊതുസ്ഥലത്തെ മാലിന്യങ്ങളും മലയാളിയുടെ മനോഭാവവും

ദൈവത്തിന്റെ സ്വന്തം നാട് എന്നു കേരളത്തെ അഭിമാനത്തോടെ വിളിക്കുകയും അതിലല്പം അഹങ്കരിക്കുകയും ചെയ്യുന്ന കേരളീയർ നാടിന്റെ ഭംഗിയും നന്മയും നിലനിർത്താൻവേണ്ട പ്രവൃത്തികളാണോ തങ്ങൾ ചെയ്യുന്നതെന്ന് ആലോചിക്കാറുണ്ടെന്നു തോന്നുന്നില്ല. അല്ലെങ്കിൽപ്പിന്നെ സംസ്ഥാനത്തെ മാലിന്യക്കൂമ്പാരമാക്കും വിധം സ്വന്തം വീടുകളിലെ മാലിന്യം പൊതു നിരത്തുകളിലേക്കും തോടുകളിലേക്കും പുഴകളിലേക്കും വലിച്ചെറിയുമോ. മാലിന്യ നിർമ്മാർജ്ജനത്തെപ്പറ്റിയും സംസ്കരണത്തെപ്പറ്റിയും ബോധവത്കരണവും അവബോധവും നാട്ടിലുണ്ടായിരുന്ന കാലത്ത് പൊതുഇടങ്ങളിൽ മാലിന്യങ്ങൾ വലിച്ചെറിയുന്ന പ്രവണത കുറഞ്ഞിരുന്നു. എന്നാൽ ഇപ്പോൾ മാലിന്യങ്ങൾ കുമിഞ്ഞുകൂടുന്നതിന്റെ വാർത്തകൾ വർദ്ധിച്ചു വരികയാണ്. മലയാളികളുടെ യഥാർത്ഥ സംസ്കാരമാണ് ഇവിടെ അനാവരണം ചെയ്യപ്പെടുന്നത്. സാക്ഷരതയിലും ജീവിതനിലവാരത്തിലുമൊക്കെ വികസിത രാജ്യങ്ങൾക്കൊപ്പമാണ് എന്നവകാശപ്പെടുന്ന മലയാളിയുടെ ശുചിത്വബോധവും മാലിന്യസംസ്കരണ അവബോധവും വളരെ പിന്നിലാണ് എന്നതാണു സങ്കടകരമായ കാര്യം. ജൈവമാലിന്യങ്ങളും അജൈവമാലിന്യങ്ങളും തരംതിരിച്ചു ശേഖരിക്കാനുള്ള സംവിധാനം പല തദ്ദേശ സ്വയംഭരണ സ്ഥാപനങ്ങളും ഏർപ്പെടുത്തിയിട്ടുണ്ട്. ഈ പ്രവർത്തനങ്ങൾ വിജയിക്കണമെങ്കിൽ പൊതുജനങ്ങൾ ആത്മാർത്ഥമായി സഹകരിക്കണം. മാലിന്യസംസ്കരണ സംബന്ധമായ ആവശ്യങ്ങൾ ഭാവിയിൽ കൂടുതലായി വരും. അതിനുവേണ്ട പ്രായോഗിക മാർഗങ്ങൾ കണ്ടുപിടിക്കുന്നതിനുള്ള പഠനങ്ങളോ ഗവേഷണങ്ങളോ നടക്കുന്നതായി അറിവില്ല. നാടിനെ പുരോഗതിയിലേക്കു നയിക്കാൻ പ്രയോജനപ്പെടുന്ന ഇത്തരം വിഷയങ്ങളിൽ പിന്നോക്കം നിൽക്കുമ്പോൾ കേരളത്തിന് എങ്ങനെ ലോകനിലവാരം അവകാശപ്പെടാൻ കഴിയും. പകർച്ചവ്യാധികൾ ഓരോന്നായി കടന്നുവരുന്ന ഇന്നത്തെ കാലത്ത് മാലിന്യസംസ്കരണത്തിന് വരുത്തുന്ന പിഴവുകൾ രോഗങ്ങളെ ക്ഷണിച്ചുവരുത്തുകയാണ് എന്ന കാര്യം ആരും മറക്കാതിരിക്കട്ടെ.

മലയാള മനോരമ ജനുവരി 15, 2021

## കുടുംബിനിയുടെ മൂല്യം

കുടുംബത്തിൽ സ്ത്രീ ചെയ്യുന്ന ജോലികൾക്കു പുരുഷൻ ഓഫീസിൽ ചെയ്യുന്ന ജോലിയുടെ അതേ മൂല്യമുണ്ടെന്ന് സുപ്രീംകോടതി പറഞ്ഞത് പുതിയ കാലത്തിനുള്ള വലിയ ഓർമ്മപ്പെടുത്തലായി. ആത്മബലിയല്ല പെൺജീവിതം എന്നു തിരിച്ചറിഞ്ഞുള്ള സ്നേഹവും ആദരവും പാരസ്പര്യവുമാണ് നമ്മുടെ വീട്ടമ്മമാർ അർഹിക്കുന്നത്. വിശേഷാൽ ശമ്പളമൊന്നുമില്ലാത്ത, കുടുംബത്തിൽ പലവിധ ജോലികൾ ചെയ്യുന്നവർക്കു ദേശീയതലത്തിൽ തന്നെ വരുമാനം നിശ്ചയിക്കേണ്ടത് അത്യാവശ്യമാണെന്നും കണക്കിൽപെടാത്ത ജോലികൾ ചെയ്യുന്ന സ്ത്രീകൾക്കുള്ള അംഗീകാരം കൂടിയാണിതെന്നുമാണു കോടതി പറഞ്ഞത്. വീടുകളിൽ വ്യവസ്ഥാപിതമല്ലാത്ത ചുമതലകൾ നിർവഹിക്കുന്ന സ്ത്രീകൾക്കു ജോലി ഇല്ലെന്ന ചിന്താഗതി മാറ്റാൻ സമയമായെന്നു കോടതി ചൂണ്ടിക്കാട്ടി.

പെൺമ ഇന്നു കൈവരിക്കാത്ത നേട്ടങ്ങളോ എത്തിച്ചേരാത്ത ഉയരങ്ങളോ ഇല്ല. ഉദ്യോഗസ്ഥ ഭരണതലങ്ങളിലൊക്കെ പുതിയ ഉയരങ്ങൾ കണ്ടെത്തി കരുത്തു തെളിയിച്ചുകൊണ്ടിരിക്കുന്ന ഇന്ത്യൻ വനിതയ്ക്ക് സ്വന്തം വീട്ടിൽ അതനുസരിച്ചുള്ള സമത്വവും പങ്കാളിത്തവും പലപ്പോഴും ലഭിക്കുന്നില്ല. സ്ത്രീശാക്തീകരണത്തിന്റെ ഈ കാലത്ത് കുടുംബിനിയുടെ അമൂല്യമായ പങ്കിന് അംഗീകാരം ലഭിക്കേണ്ടതുണ്ട്. അതിജീവനത്തിന്റെയും ആത്മവിശ്വാസത്തിന്റെയും മുഖമുദ്രയായ സ്ത്രീയെ സമൂഹത്തിന്റെ ആൺപാതി എത്രത്തോളം തിരിച്ചറിയുന്നുണ്ട് എന്നതുതന്നെയാണു പ്രധാനം. വനിതാ സംവരണത്തിനും അവകാശപ്രഖ്യാപനങ്ങൾക്കുമൊക്കെ അപ്പുറത്ത് നാടിന്റെ നല്ല പാതിക്ക് അർഹിക്കുന്ന ആദരം നൽകുമ്പോഴാണു പൊതുസമൂഹം പക്വത നേടുന്നത്.

---

ദേശാഭിമാനി ജനുവരി 16, 2021

## പുതിയ ഉണർവിലൂടെ ഭാവികേരളത്തിലേക്ക്

കേരളത്തിന്റെ സാമൂഹ്യനേട്ടങ്ങളും ജനങ്ങളുടെ സാമൂഹ്യസുരക്ഷിതത്വവും ഉറപ്പാക്കി പുതിയ വികസനപാതയിലൂടെ മുന്നേറാനാണ് സർക്കാർ ശ്രമിക്കുന്നത്. ഏതു പ്രതിസന്ധിക്ക് നടുവിലും പുതുവഴി വെട്ടിത്തുറക്കാൻ ഈ സർക്കാരിനു കഴിഞ്ഞു. ധനമന്ത്രി നിയമസഭയിൽ അവതരിപ്പിച്ച 2021–22 വർഷത്തെ ബജറ്റ് കേരളത്തെ പുതിയ പുലരിയിലേക്ക് നയിക്കാൻ ലക്ഷ്യമിട്ടുള്ളതാണ്. കേരളത്തെ അറിവിന്റെ സമൂഹമായി മാറ്റാൻ വിജ്ഞാന സമ്പദ്‌വ്യവസ്ഥയിലേക്ക് നയിക്കാൻ സവിശേഷമായ ഒട്ടേറെ നടപടികൾ പ്രഖ്യാപിച്ച് ബജറ്റ് സംസ്ഥാന ബജറ്റ് ചരിത്രത്തിലെ മായാമുദ്രയായി. തൊഴിലില്ലായ്മ പരിഹരിക്കൽ മുൻനിർത്തി ഉന്നതവിദ്യാഭ്യാസത്തിലടക്കം വമ്പിച്ച അഴിച്ചുപണികൾക്കും മാറ്റത്തിനും ബജറ്റ് പദ്ധതി രൂപപ്പെടുത്തുന്നു. അറിവും പ്രതിഭയും സർഗശേഷിയും എല്ലാം സമന്വയിപ്പിച്ചുള്ള മുന്നേറ്റമാണ് ബജറ്റ് ലക്ഷ്യമിടുന്നത്. ഒപ്പം ഒരു തരത്തിലുമുള്ള വ്യത്യാസവുമില്ലാതെ എല്ലാവരെയും ചേർത്തു നിർത്തുന്ന ആരോഗ്യസുരക്ഷ, ഭക്ഷ്യസുരക്ഷ, സാമൂഹ്യസുരക്ഷ, വിദ്യാഭ്യാസ സൗകര്യം എന്നിവ ഉറപ്പാക്കുന്ന നടപടികൾക്കും ബജറ്റ് അടിവരയിടുന്നു. ഉപജീവന തൊഴിൽ കണ്ടെത്തുന്നതിനും ബജറ്റിൽ പരിപാടികളുണ്ട്. ഗ്രാമീണ തൊഴിലുറപ്പ് പദ്ധതി, അയ്യൻകാളി തൊഴിൽ പദ്ധതി എന്നിവയെ മുൻനിർത്തിയുള്ള പ്രഖ്യാപനങ്ങൾ ഈ ലക്ഷ്യത്തോടെയുള്ളതാണ്. ഉന്നതവിദ്യാഭ്യാസമേഖലയിൽ മൂന്നരലക്ഷംപേർക്കുകൂടി പഠനാവസരം, കോളേജുകളിൽ അധ്യാപക നിയമനം, ശ്രീചിത്ര, സിഡിഎസ് മാതൃകയിൽ സർവകലാശാലകളിൽ മികവിന്റെ കേന്ദ്രം, പുതിയ കോഴ്സുകൾ എന്നിവയൊക്കെ ഇതിന്റെ ഭാഗമായി കാണണം. അതിജീവനത്തിന്റെ ഏടുകൾ എഴുതിചേർത്ത സർക്കാർ കേരളത്തിന് പുതിയ വികസന ചക്രവാളം തുറക്കുകയാണ് ഈ ബജറ്റിലൂടെ.

---

ദീപിക ജനുവരി 19, 2021

## കൂളിംഗ് ഫിലിമും കർട്ടനും മാത്രമല്ല പ്രശ്നങ്ങൾ

കോവിഡ് കാലത്തു നിർത്തിവച്ചിരുന്ന വാഹന പരിശോധനകൾ മോട്ടോർ വാഹനവകുപ്പ് വീണ്ടും ശക്തമാക്കിയിരിക്കുകയാണ്. വാഹനങ്ങളുടെ ജനൽച്ചില്ലുകളിൽ കൂളിംഗ് ഫിലിം ഒട്ടിക്കുന്നതും അവ കർട്ടനിട്ടു മറയ്ക്കുന്നതുമൊക്കെ വാഹനത്തിലുള്ളത് ആരൊക്കെയെന്നു കാണാൻ സാധിക്കില്ല എന്നതിനാൽ നിരോധിച്ചിട്ടുള്ളതാണ്. അധികാരപദവികളിലുള്ളവരും അധികാരകേന്ദ്രങ്ങളിൽ സ്വാധീനശക്തിയുള്ളവരുമായ പലരുമാണു നിയമം അനുസരിക്കാതിരുന്നത്. ആദ്യഘട്ടത്തിൽ 1250 രൂപയാണു പിഴ ഈടാക്കുന്നത്. തുടർന്ന് വാഹനത്തിന്റെ രജിസ്ട്രേഷൻ റദ്ദാക്കുന്നത് ഉൾപ്പെടെയുള്ള കർശന നടപടികളിലേക്ക് നീങ്ങും. റോഡ് സുരക്ഷയും വാഹനസുരക്ഷയും ഉറപ്പാക്കുന്നതിനുവേണ്ടി കൊണ്ടുവന്നിട്ടുള്ള നിയമങ്ങൾ വിട്ടുവീഴ്ചയില്ലാതെ നടപ്പാക്കേണ്ടതുതന്നെയാണ്. രാജ്യത്തെ നിയമങ്ങൾ പൗരന്മാർക്കെല്ലാം ഒരേപോലെ ബാധകമാണ്. കൂളിംഗ് ഫിലിം ഒട്ടിക്കുന്നതിനെക്കാളും എത്രയോ ഗൗരവതരമായ ഗതാഗത നിയമലംഘനങ്ങൾ ഇവിടെ നടക്കുന്നുണ്ട്. ജനങ്ങളുടെ സുരക്ഷിതത്വം ഉറപ്പാക്കലും അപകടങ്ങൾ ഇല്ലാതാക്കലും ഗതാഗതകുരുക്കുകൾ തടയലുമാണല്ലോ വാഹനഗതാഗതവുമായി ബന്ധപ്പെട്ട നിയമങ്ങൾ ലക്ഷ്യം വയ്ക്കുന്നത്. ഈ ലക്ഷ്യങ്ങൾ നേടുന്നതിന് സർക്കാരോ മോട്ടോർ വാഹന ഗതാഗത അധികൃതരോ നൂറു ശതമാനം ആത്മാർത്ഥതയോടെ ഇടപെടുന്നുണ്ടെന്നു പറയാനാകുമോ? അനധികൃത പാർക്കിംഗ്, രാത്രികാലങ്ങളിൽ ഹെഡ്‌ലൈറ്റ് ഡിം ചെയ്യാതെ വാഹനം ഓടിക്കുന്നത് ഇവയെല്ലാം അപകടങ്ങൾക്കു കാരണമാകുന്നു. എല്ലാത്തരം നിയമലംഘനങ്ങൾക്ക് എതിരെയും ബോധവത്കരണം ആവശ്യമാണ്. പല അവിവേകങ്ങളും അറിവില്ലായ്മകളും ബോധവത്കരണത്തിലൂടെ തിരുത്താൻ കഴിയും. എന്നാൽ ശിക്ഷകൊണ്ടേ മര്യാദ പഠിക്കൂ എന്നു ശാഠ്യമുള്ളതുപോലെയാണു വാഹനവുമായി വഴിയിലേക്കിറങ്ങുന്ന പലരുടെയും പെരുമാറ്റം.

മംഗളം ജനുവരി 22, 2021

## മാതാപിതാക്കളാണ് മറക്കരുത്

മനഃസാക്ഷിയുള്ള ഏവരെയും നടുക്കിയ സംഭവമായിരുന്നു കോട്ടയം ജില്ലയിലെ മുണ്ടക്കയത്തുനിന്ന് റിപ്പോർട്ട് ചെയ്തത്. ദിവസങ്ങളോളം ഭക്ഷണം നിഷേധിക്കപ്പെട്ട് സ്വന്തം വീട്ടിൽ കിടന്ന ഒരു വൃദ്ധൻ മരിക്കുകയും വയോധികയായ ഭാര്യ അവശനിലയിൽ ആശുപത്രിയിൽ പ്രവേശിക്കപ്പെടുകയും ചെയ്തത് നാടിനെയാകെ ഞെട്ടിക്കുന്നതായിരുന്നു. സ്വന്തം മകൻ തന്നെയാണ് അവരെ വീട്ടിൽ ക്രൂരമായ തടങ്കലിൽ പാർപ്പിച്ചിരുന്നത്. ഇത്തരം വാർത്തകൾ നാം ഇടയ്ക്കിടെ കാണാറുണ്ട്. വൃദ്ധരായ മാതാപിതാക്കളെ സംരക്ഷിക്കാതിരിക്കുകയും അവരെ ക്രൂരമായി പീഡിപ്പിക്കുകയും ചെയ്യുന്ന വാർത്തകൾ കാണുമ്പോൾ ഏവരും ദു:ഖവും നടുക്കവും പ്രകടിപ്പിക്കുമെങ്കിലും പിന്നീട് അതു മറന്നു പോകും. സമൂഹത്തിൽ ഏറെ സംരക്ഷണം വേണ്ടവരാണ് മുതിർന്ന പൗരന്മാർ പല വികസിത രാജ്യങ്ങളിലും മുതിർന്ന പൗരന്മാരെ സർക്കാർ നേരിട്ട് സംരക്ഷിക്കുന്നു. കെയർ ഹോമുകളും മറ്റു സൗകര്യങ്ങളും ഒരുക്കുന്നു. വീടുകളിൽ താമസിക്കുന്നവർക്ക് വയോജന പെൻഷൻ അടക്കം നൽകി സാമൂഹിക സുരക്ഷിതത്വം ഉറപ്പാക്കുന്നു. ആയുസ്സിന്റെ നല്ലപങ്കും മക്കൾക്കും കുടുംബത്തിനും വേണ്ടി ജീവിച്ചവർക്ക് അവരുടെ ജീവിത സായാഹ്നത്തിൽ സംരക്ഷണം നൽകേണ്ടത് കുടുംബാംഗങ്ങളുടെ ഉത്തരവാദിത്വമാണ്. പല കാരണങ്ങളാലും അത് മറന്നുപോകുന്നവരാണ് വയോധികരുടെ ജീവിതം നരകതുല്യമാക്കുന്നത്. സ്വന്തം ഉത്തരവാദിത്വം തിരിച്ചറിഞ്ഞ് മാതാപിതാക്കൾക്ക് സംരക്ഷണമേകാൻ ഓരോരുത്തരും തയാറാകുക എന്നതു മാത്രമേ ഇതിനു പ്രതിവിധിയുള്ളൂ.

---

കേരളകൗമുദി ജനുവരി 24, 2021

## ഭൂമി വാങ്ങുന്നവരെ കൂടുതൽ പിഴിയരുത്

വസ്തുകൈമാറ്റത്തിനുള്ള പ്രമാണചെലവ് രണ്ടു ശതമാനം വർദ്ധിപ്പിക്കാനുള്ള സംസ്ഥാന ധനകാര്യ കമ്മീഷൻ ശുപാർശ സർക്കാർ അംഗീകരിച്ചതോടെ ഏപ്രിൽ മുതൽ സംസ്ഥാനത്ത് ഭൂമിയുടെയും കെട്ടിടങ്ങളുടെയും വില വീണ്ടും ഉയരാൻ പോവുകയാണ്. നിലവിൽ എട്ടുശതമാനം സ്റ്റാമ്പ് ഡ്യൂട്ടിയും രണ്ട് ശതമാനം രജിസ്ട്രേഷൻ ഫീസും സഹിതം പത്തുശതമാനമാണ് ചെലവ്. ഇതിനൊപ്പം ഇനിമുതൽ വസ്തുവിലയുടെ രണ്ടുശതമാനം കൂടി നൽകേണ്ടിവരുന്നത് അസഹനീയമാണ്. വീണ്ടുവിചാരമില്ലാത്ത ഒരു നടപടിക്കാണ് സർക്കാർ ഒരുങ്ങുന്നതെന്ന് ഒറ്റനോട്ടത്തിൽ അറിയാം.
രാജ്യത്തുതന്നെ പ്രമാണചെലവ് ഏറ്റവും ഉയർന്ന നിരക്കിൽ ഈടാക്കുന്ന സംസ്ഥാനമാണ് കേരളം. അഖിലേന്ത്യാ തലത്തിൽ രജിസ്ട്രേഷൻ ഫീസ് ഏകീകരിച്ച് അഞ്ചുശതമാനമാക്കണമെന്ന നിർദ്ദേശം വർഷങ്ങൾക്കു മുൻപ് കേന്ദ്രം കൊണ്ടുവന്നതാണ്. വരുമാനം കുറയുമെന്നതിനാൽ അതു നടപ്പായില്ല. സർക്കാരാകട്ടെ ന്യായവില നിശ്ചയിച്ചാണ് സ്റ്റാമ്പ് ഡ്യൂട്ടി ഈടാക്കിവരുന്നത്. യഥാർത്ഥവില കുറവാണെങ്കിൽ പോലും സർക്കാർ നിശ്ചയിച്ചിട്ടുള്ള ന്യായവിലയ്ക്കനുസരണമായി പ്രമാണചെലവു വഹിക്കാൻ വസ്തു വാങ്ങുന്നവർ ബാദ്ധ്യസ്ഥരാണിപ്പോൾ. സാമ്പത്തിക മാന്ദ്യത്തിൽപ്പെട്ട് നേരത്തെ തന്നെ തളർച്ചയിലായ റിയൽ എസ്റ്റേറ്റ് മേഖലയിലുള്ളവരടക്കം ഭൂമി ക്രയവിക്രയത്തിൽ ഏർപ്പെട്ടിട്ടുള്ള മുഴുവൻ പേർക്കും ഈ പുതിയ നിർദ്ദേശം കനത്ത ഭാരം തന്നെയാകും. തിരഞ്ഞെടുപ്പിലേക്കു നീങ്ങവേ ഇത്തരത്തിലൊരു ജനവിരുദ്ധ നികുതി പിരിവിലെ അധാർമ്മികത ആരും പറയാതെ തന്നെ ബോദ്ധ്യമാകേണ്ടതായിരുന്നു.

---

മാതൃഭൂമി ജനുവരി 25, 2021

## വരട്ടെ, അച്ചടക്കമുള്ള ഡ്രൈവിങ് സംസ്കാരം

നഗര-ഗ്രാമ വ്യത്യാസമില്ലാതെ രാജ്യത്ത് വാഹനങ്ങളുടെ എണ്ണം ദിവസംതോറും കൂടിവരുന്നു. ആനുപാതികമായി റോഡുകൾ വികസിക്കുന്നില്ല. കേരളംപോലെ സ്ഥലദൗർലഭ്യമുള്ള സംസ്ഥാനങ്ങളിൽ റോഡുകൾക്ക് വീതി നന്നേ കുറവും നിലവാരം അത്രമെച്ചമുള്ളതുമല്ല. ഇത്തരം റോഡുകളിൽ ഗതാഗതനിയമ ലംഘനങ്ങളുമായി അച്ചടക്കമില്ലാതെയുള്ള ഡ്രൈവിംഗ്കൂടിയാകുമ്പോൾ അപകടങ്ങളും അതുവഴി മരണങ്ങളും ഉയരുന്നു. റോഡ് നിയമങ്ങൾ കർശനമായി നടപ്പാക്കാനും ഡ്രൈവിംഗിൽ അച്ചടക്കം കൊണ്ടുവരാനുമായി ട്രാഫിക് നിയമലംഘനങ്ങളെ വാഹന ഇൻഷുറൻസുമായി ബന്ധിപ്പിച്ച് പ്രീമിയം തുക നിശ്ചിയിക്കാനാണ് ഇൻഷുറൻസ് റെഗുലേറ്ററി ആൻഡ് ഡെവലപ്പ്മെന്റ് അതോറിറ്റി ശുപാർശ ചെയ്തിരിക്കുന്നത്. പല വിദേശരാജ്യങ്ങളും വിജയകരമായി നടപ്പാക്കിയ പദ്ധതിയാണിത്. വാഹനവുമായി ആരു നിയമലംഘിച്ചാലും ഉത്തരവാദിത്വം ഉടമയ്ക്കായിരിക്കും അതുകൊണ്ടുതന്നെ ഇൻഷുറൻസ് പ്രീമിയം കുറയ്ക്കാൻ നിയമലംഘനം ഒഴിവാക്കേണ്ടത് ഉടമയുടെ അവശ്യമായിമാറുന്നു. ഇതോടൊപ്പം അച്ചടക്കത്തോടെ വാഹനമോടിക്കുന്നവർക്ക് ഇളവുകളുമാകാവുന്നതുമാണ്. നിലവിലെ നിർദേശങ്ങളിൽ ഇതേകുറിച്ച് പരാമർശം കാണുന്നില്ല. പ്രത്യേക കാലയളവുകളിൽ നിയമലംഘനങ്ങൾ ഉണ്ടായിട്ടില്ലെങ്കിൽ പ്രീമിയം തുകയിൽ കുറവു നൽകുന്നതും പരിഗണിക്കേണ്ടതാണ്. ഇത് നിയമലംഘനം ഒഴിവാക്കാൻ ആളുകൾക്ക് പ്രോത്സാഹനവുമാകും. പദ്ധതി നടപ്പാക്കിയ രാജ്യങ്ങളിൽ ഇത്തരം രീതി നിലവിലുണ്ട്. വിദേശരാജ്യങ്ങളിൽ വിജയകരമായെന്നതിനാൽമാത്രം ഇന്ത്യയിൽ ഇത് പ്രായോഗികമാകണമെന്നില്ല. ഇവിടത്തെ റോഡുകളിലെ സൗകര്യങ്ങൾ വലിയ വെല്ലുവിളിയാണ്. പരിഷ്കാരത്തിലൂടെ അപകടങ്ങൾ കുറയ്ക്കാനായാൽ ഒട്ടേറെ ജീവൻ രക്ഷിച്ചെടുക്കാൻ നമുക്കാവും. ഇക്കാര്യത്തിൽ വിദേശരാജ്യങ്ങളിലെ വിജയത്തിൽ പ്രതീക്ഷയർപ്പിക്കാം.

# മുഖത്തെഴുത്ത്

മലബാറിലെ തെയ്യം കലാകാരന്മാരുടെ ജീവിതകഥ പറയുന്ന ഈ സിനിമ വർത്തമാനകാലഘട്ടത്തിന്റെ കഥയാണ് പറയുന്നത്. ജനാർദ്ദനൻ കരിവെള്ളൂർ ഗാനരചനയും കലാ സംവിധാനവും സംവിധാനവും നിർവഹിക്കുന്ന ചിത്രമാണിത്. വുഡ് ഗ്രീൻസിന്റെ ബാനറിൽ അഡ്വ: ബെന്നി തോമസ് വടക്കേൽ ആണ് ചിത്രം നിർമിക്കുന്നത്. ഡോ : കെ. രാജേഷ് ആണ് ചിത്രത്തിന്റെ രചന നിർവഹിക്കുന്നത്. വിജയൻ എന്ന തെയ്യം കലാകാരന്റെ കഥ പറയുന്ന ചിത്രത്തിൽ കേന്ദ്രകഥാപാത്രത്തെ അവതരിപ്പിക്കുന്നത് ജനാർദ്ദനൻ കരിവെള്ളൂർ ആണ്. മലയാളത്തിലെ പ്രമുഖ താരങ്ങളും ഇതിൽ കഥാപാത്രങ്ങളാകുന്നുണ്ട്. ശില്പിയും കലാസംവിധായകനുമായ ജനാർദ്ദനന് മലയാളസിനിമയിൽ 25 വർഷത്തെ അനുഭവസമ്പത്തുണ്ട്. നേമം പുഷ്പരാജ് ഉൾപ്പെടെ നിരവധി പ്രമുഖ സംവിധായകരോടൊപ്പം ഇദ്ദേഹം പ്രവർത്തിച്ചിട്ടുണ്ട്. ഏറ്റവും കൂടുതൽ ഗാന്ധി പ്രതിമകൾ നിർമിച്ചതിന് യൂണിവേഴ്സൽ റെക്കോഡ് ജേതാവാണ് ജനാർദനൻ കരിവെള്ളൂർ. കൊലുസ് എന്ന ഷോർട്ട് ഫിലിം സംവിധാനം ചെയ്ത് അതിൽ പ്രധാന കഥാപാത്രത്തെ അവതരിപ്പിച്ച് ശ്രദ്ധേയനായിട്ടുണ്ട്. ചിത്രത്തിന്റെ ഛായാഗ്രഹണം : സുനിൽ പ്രേം എൽ. എസ്. സംഗീതം, ആലാപനം : ലൗലി ജനാർദ്ദനൻ. പി ആർ ഒ : റഹിം പനവൂർ. സ്റ്റിൽസ് : കണ്ണൻ പള്ളിപ്പുറം. ഡിസൈൻസ് : ബാലൻ പാലായി.

റഹിം പനവൂർ, പിആർഒ. ഫോൺ : 9946584007




# പച്ചത്തപ്പ്

മധ്യതിരുവിതാംകൂറിന്റേയും പമ്പാനദിയുടേയും സാംസ്കാരിക കലാരൂപമായ പടയണിയെ പശ്ചാത്തലമാക്കി അനു പുരുഷോത്ത് രചനയും സംവിധാനവും നിർവഹിക്കുന്ന ചിത്രമാണ് പച്ചത്തപ്പ്. ഭുവനേശ്വരി ക്രിയേഷൻസിന്റെ ബാനറിൽ ഡോ. ഉണ്ണികൃഷ്ണപിള്ള കരുനാഗപ്പള്ളി ആണ് ചിത്രം നിർമിക്കുന്നത്.

ഒരു ദേശത്തിന്റെ തുടിപ്പാണ് ആ നാട്ടിലെ പടയണി ഉത്സവം. ദേശത്തെ വല്ല്യപടയണി നടത്തുന്നത് വല്യമംഗലം കുടുംബമാണ്. തറവാട്ടിലെ മുത്തശ്ശി മീനാക്ഷിയമ്മ രോഗശയ്യയിലായതിനാൽ പടയണി മുടങ്ങുമോ എന്ന ദേശക്കാരുടെ ആശങ്കയാണ് ഈ സിനിമയുടെ ഇതിവൃത്തം.




ആർ.സുബ്ബലക്ഷമി, മൻരാജ്, മനോജ് കെ.പി.എ.സി, ഭാസി തിരുവല്ല, സൈമൺ കോശി, സെലിൻ സൂരജ്, ലീല നരിയാപുരം, സൂരജ്, പ്രിയ രാജ്, ഡോ.വാഴമുട്ടം ബി. ചന്ദ്രബാബു, കിരൺ കൃഷ്ണ, സുനിൽ സരിഗ, അനിൽ ചേർത്തല, വിപിൻ വിശ്വനാഥ്, പ്രമോദ്, അനിൽ ആദിനാട്, നിജി സിറാജ്, അംബിക അനിൽ, മിഥുൻ, ഷെമി ആലത്തൂർ, മായ സുകു, ഉണ്ണികൃഷ്ണൻ, ബിജിൻ, ഷിബു മംഗലത്ത്, റഹിം പനവൂർ, ബൈജു തീർത്ഥം, അനിൽ നെയ്യാറ്റിൻകര, അനിൽകുമാർ, മനോജ് മാധവശ്ശേരി, രാധാകൃഷ്ണൻ, ഷംനാദ് ജമാൽ, മൂർത്തി, മോഹൻദാസ് കല്ലറ, ആവണി പ്രമോദ്, ആദിൽ, നിഥുന സുനിൽ തുടങ്ങിയവരാണ് പ്രധാന താരങ്ങൾ. എക്സിക്യൂട്ടീവ് പ്രൊഡ്യൂസർ: അഡ്വ. വേലായുധൻ കുട്ടി. ഛായാഗ്രഹണം: ജി.കെ.നന്ദകുമാർ. ഗാനരചന: രാജീവ് ഇലന്തൂർ, ശിവാസ് വാഴമുട്ടം, നിസാം ഹുസൈൻ. സംഗീത സംവിധാനം: ഡോ. വാഴമുട്ടം ബി. ചന്ദ്രബാബു, ടൈറ്റിൽ സോംഗ് മ്യൂസിക്: പ്രദീപ് ഇലന്തൂർ. ഗായകർ: സുദീപ് കുമാർ, മധു ബാലകൃഷ്ണൻ, ഡോ. വാഴമുട്ടം ബി.ചന്ദ്രബാബു, പി. എ. അനിൽകുമാർ, ശർമ്മ എസ്.പി. നായർ. പശ്ചാത്തല സംഗീതം: ജോ ജോസ് പീറ്റർ. ചിത്രസംയോജനം: ആദർശ് വിശ്വ. സഹസംവിധാനം: അനൂപ് അരവിന്ദ്, രമേഷ് ഗോപാൽ, മഹേഷ് കൃഷ്ണ, കമൽ, ജയരാജ്. കലാസംവിധാനം: മധു രാഘവൻ. ചമയം: ബൈജു ബാലരാമപുരം. വസ്ത്രാലങ്കാരം: ശ്രീജിത് കുമാരപുരം. പ്രൊഡക്ഷൻ കൺട്രോളർ: ജയശീലൻ സദാനന്ദൻ. പി.ആർ.ഒ: റഹിം പനവൂർ. പ്രോജക്ട് ഡിസൈനർ: പ്രമോദ് നീലകണ്ഠൻ. പ്രോജക്ട് കോ-ഓർഡിനേറ്റർ: വർക്കല വാവ. പ്രൊഡക്ഷൻ എക്സിക്യൂട്ടീവ്: അനിൽ ജി. നമ്പ്യാർ. നിശ്ചല ഛായാഗ്രഹണം: അനിൽ വന്ദന. കളറിംഗ്: സുജിത് സദാശിവൻ. ഗ്രാഫിക്സ്: ജോർജ്ജ് ഔസേഫ്. ഡിസൈൻ: ആർദ്ര മാധവ്.

## 'ആകാശ്' നെ ബൈജൂസ് ഏറ്റെടുക്കുന്നു

ഇന്ത്യയിലെ ഏറ്റവും വലിയ ഓൺലൈൻ വിദ്യാഭ്യാസ സ്റ്റാർട്ടപ്പ് ബൈജൂസ് ഒരു ബില്യൺ ഡോളറിന് രാജ്യത്തെ ഏറ്റവും വലിയ ഓൺലൈൻ വിദ്യാഭ്യാസ ലീഡർ ആകാശ് എഡ്യൂക്കേഷൻ സർവീസസ് ലിമിറ്റഡിനെ സ്വന്തമാക്കാനുള്ള കരാർ ഒപ്പിട്ടതായി ബ്ലൂംബെർഗ് റിപ്പോർട്ട് ചെയ്തു.

ബ്ലാക്ക്‌സ്റ്റോൺ ഗ്രൂപ്പിന്റെ പിന്തുണയോടെ, ആകാശ് എഡ്യൂക്കേഷണൽ സർവീസസ്, എഞ്ചിനീയറിംഗ്, മെഡിക്കൽ പ്രവേശന പരീക്ഷകൾക്ക് വിദ്യാർത്ഥികളെ പരിശീലിപ്പിക്കുന്ന കോച്ചിംഗ് സെന്ററുകളുടെ ശൃംഖലയായി ആകാശ് ഇൻസ്റ്റിറ്റ്യൂട്ട് പ്രവർത്തിക്കുന്നു. ലോകത്തിലെ ഏറ്റവും വലിയ എഡ്‌ടെക് ഏറ്റെടുക്കലുകളിലൊന്നായ കരാർ അടുത്ത രണ്ട് മൂന്ന് മാസത്തിനുള്ളിൽ അവസാനിപ്പിക്കുമെന്നാണ് റിപ്പോർട്ട്. ആകാശിന്റെ സ്ഥാപകരായ ചൗധരി കുടുംബം പൂർണ്ണമായും പിന്മാറിയശേഷം പങ്കാളിയായ ബ്ലാക്ക്സ്റ്റോൺ ആകാശിലെ 37.5 ശതമാനം ഓഹരി ബൈജുസിൽ നിക്ഷേപിക്കും.

ബാംഗ്ലൂർ ആസ്ഥാനമായ ബൈജുവിന്റെ മൂല്യം 12 ബില്യൺ ഡോളറാണ്, ഇന്ത്യയുടെ രണ്ടാമത്തെ ഏറ്റവും മൂല്യവത്തായ സ്റ്റാർട്ടപ്പിനെ പിന്തുണയ്ക്കുന്നത് ഫേസ്ബുക്ക് സ്ഥാപകൻ മാർക്ക് സക്കർബർഗിന്റെ ചാൻ സക്കർബർഗ് ഇനിഷ്യേറ്റീവ്, ടൈഗർ ഗ്ലോബൽ മാനേജ്മെന്റ്, ബോൺ ക്യാപിറ്റൽ എന്നിവയാണ്.

## 'കിയ' ക്ക് പുതിയ ലോഗോ




വാഹന നിർമ്മാതാവിന്റെ പരിവർത്തനത്തെയും പുതിയ ബ്രാൻഡ് ലക്ഷ്യത്തെയും സൂചിപ്പിക്കുന്ന പുതിയ കോർപ്പറേറ്റ് ലോഗോയും ആഗോള ബ്രാൻഡ് മുദ്രാവാക്യവും കിയ പരസ്യപ്പെടുത്തി. പുതിയ ലോഗോയുടെ ആമുഖം ഭാവിയിലെ മൊബിലിറ്റി വ്യവസായത്തിൽ നേതൃസ്ഥാനം സ്ഥാപിക്കാനുള്ള കിയയുടെ അഭിലാഷങ്ങളെ പ്രതിനിധീകരിക്കുന്നു.

കിയയുടെ പുതിയ ബ്രാൻഡ് ഉദ്ദേശ്യത്തിന്റെയും ഭാവി ഉൽപ്പന്നങ്ങളിലൂടെയും സേവനങ്ങളിലൂടെയും ഉപയോക്താക്കൾക്ക് വാഗ്ദാനം ചെയ്യുന്ന മൂല്യങ്ങളുടെ പ്രതീകമാണ് ലോഗോ. സിഗ്നേച്ചറിനോട് സാമ്യമുള്ള പുതിയ ലോഗോ വികസിപ്പിച്ചുകൊണ്ട് കിയ ബ്രാൻഡ് വാഗ്ദാനം നടപ്പാക്കുന്നുവെന്ന് ഓട്ടോമോട്ടീവ് നിർമ്മാതാവ് പത്രക്കുറിപ്പിൽ അറിയിച്ചു.

## ടെസ്‌ല ഇന്ത്യയിൽ




ഇന്ത്യയിൽ വൈദ്യുതകാർ വിൽപ്പന നടത്താൻ അമേരിക്കൻ കമ്പനി ടെസ്‌ല ബെംഗളുരു ആസ്ഥാനമായി കമ്പനി രജിസ്റ്റർ ചെയ്തു. ടെസ്‌ല ഇന്ത്യ മോട്ടേഴ്സ് ആൻഡ് എനർജി പ്രൈവറ്റ് ലിമിറ്റഡ് എന്ന പേരിലാണ് ഈ സ്ഥാപനം രജിസ്റ്റർ ചെയ്തത്. വൈഭവ് തനേജ ചീഫ് അക്കൗണ്ടിംഗ് ഓഫീസർ, ഡേവിഡ് ഫെയ്ൻസ്റ്റെയ്ൻ (സീനിയർ ഡയറക്ടർ ഗ്ലോബൽ ട്രേഡ്) എന്നിവർ കമ്പനിയുടെ ഡയറക്ടർമാരെന്നും കമ്പനി അറിയിച്ചു.

## പ്രത്യേക അവകാശ വാദങ്ങൾ ഉന്നയിക്കുന്ന പരസ്യ പ്രക്ഷേപണം പാടില്ല: ഹൈക്കോടതി

ബോംബെ ഹൈക്കോടതിയിലെ ഔറംഗബാദ് ബെഞ്ച് ഏതെങ്കിലും ദൈവത്തിന്റെ പേരോ ഹനുമാൻ, ചാലിസ യന്ത്രം, സമ്പത്ത്, അഭിവൃദ്ധി, ബിസിനസ്സിലും കരിയറിലും പുരോഗതി, അസുഖത്തിൽ നിന്ന് കരകയറുക, പ്രത്യേക അമാനുഷിക ശക്തികൾ അവകാശപ്പെടുന്ന ലേപനങ്ങൾ പരസ്യപ്രകാരം വിൽപ്പന നടത്തുന്നത് 2013 ലെ ബ്ലാക്ക് മാജിക് ആക്റ്റ് എന്നിവയുടെ സെക്ഷൻ 3 പ്രകാരം നിയമവിരുദ്ധമാണെന്ന് പ്രഖ്യാപിച്ചു.

കേബിൾ ടെലിവിഷൻ നെറ്റ്‌വർക്കുകൾ (റെഗുലേഷൻ) ആക്റ്റ്, 1995 പ്രകാരം കേന്ദ്രസർക്കാർ ടിവി ചാനലുകളിൽ ഇത്തരം പരസ്യങ്ങളുടെ സംപ്രേഷണം ഉടനടി നിർത്താൻ സംസ്ഥാന സർക്കാരിന് നിർദ്ദേശം നൽകിയിട്ടുണ്ട്. ഈ കാലയളവിനുള്ളിൽ അത്തരം പരസ്യത്തിന്റെ സംപ്രേഷണം തടയുന്നതിന് 2013 ലെ നിയമത്തിലെ വ്യവസ്ഥകൾ ഉപയോഗിക്കാൻ സംസ്ഥാന സർക്കാരിന് അധികാരമുണ്ട്.

## ഫോൺപെ ലൈഫ് ഇൻഷുറൻസ് പ്ലാനുകൾ ആരംഭിച്ചു

ഡിജിറ്റൽ പേയ്മെന്റ് പ്ലാറ്റ്ഫോം ആയ ഫോൺപെ ഐസിഐസിഐ പ്രുഡൻഷ്യൽ ലൈഫ് ഇൻഷുറൻസുമായി സഹകരിച്ച് ഫോൺപേ ടേം ലൈഫ് ഇൻഷുറൻസ് പദ്ധതികൾ ആരംഭിക്കുന്നു. ഡിജിറ്റൽ പ്രക്രിയകളിലൂടെ ആരോഗ്യ പരിശോധനകളും പേപ്പർവർക്കുകളും ഇല്ലാതെ ഇത് ഫോൺപേ അപ്ലിക്കേഷനിൽ തൽക്ഷണം ലഭ്യമാകും. പ്രതിവർഷം 149 രൂപ മുതൽ പ്രീമിയത്തിൽ ലഭിക്കുന്നു.

ഇന്ത്യയിലെ ജനസംഖ്യയുടെ വെറും 2.73 ശതമാനത്തിനു മാത്രമാണ് ഇൻഷുറൻസ് പരിരക്ഷയുള്ളത്. ബോധവത്ക്കരണത്തിന്റെ അഭാവം, പേപ്പർവർക്കിനെക്കുറിച്ചുള്ള ആശയക്കുഴപ്പം, ആരോഗ്യപരിശോധനക്കുള്ള തടസ്സം എന്നിവയാണ് ഈ പ്രശ്നത്തിന്റെ പ്രധാന കാരണങ്ങൾ. 18 മുതൽ 50 വയസ്സ് വരെ പ്രായമുള്ളതും പ്രതിവർഷം ഒരു ലക്ഷം രൂപയോ അതിൽ കൂടുതലോ സമ്പാദിക്കുന്ന ഫോൺപെയുടെ എല്ലാ ഉപയോക്താക്കൾക്കും ഈ പോളിസി തൽക്ഷണം പ്ലാറ്റ്ഫോമിൽ ലഭിക്കും. കൂടാതെ, സാധാരണ ആരോഗ്യ പരിശോധനയോ പേപ്പർവർക്കോ കൂടാതെ പ്രീമിയം തുകയെ ആശ്രയിച്ച് 1 ലക്ഷം മുതൽ 20 ലക്ഷം വരെയുള്ള തുകയ്ക്ക് ഉപയോക്താവിനെ ഇൻഷ്വർ ചെയ്യുന്നു. കൂടാതെ കാലഹരണപ്പെടുമ്പോൾ പരിധിയില്ലാതെ പുതുക്കാനും കഴിയും. ആപ്ലിക്കേഷന്റെ 'എന്റെ പണം' വിഭാഗത്തിൽ (Android, iOS എന്നിവയിൽ) 'ഇൻഷുറൻസ്'വിഭാഗം സെലക്ട് ചെയ്ത് ടേം ലൈഫ് ഇൻഷുറൻസ്' തിരഞ്ഞെടുത്ത് മുന്നോട്ട് പോകാനും അവർ ഇൻഷ്വർ ചെയ്യാൻ ആഗ്രഹിക്കുന്ന തുക തിരഞ്ഞെടുക്കാനും കഴിയും. ഇൻഷ്വർ ചെയ്ത വ്യക്തിയുടെയും അവരുടെ നോമിനിയുടെയും അടിസ്ഥാന വിശദാംശങ്ങൾ നൽകിയ ശേഷം, ഉപയോക്താവിന് ഫോൺപേ വഴി തൽക്ഷണം ഓൺലൈനായി പണമടച്ച് ഇൻഷുറൻസ് പൂർത്തിയാക്കാൻ കഴിയും.

# വീഡിയോ അടിസ്ഥാനമാക്കിയുള്ള ഉള്ളടക്കം ബ്രാൻഡുകൾക്ക് ഉയർന്ന വരുമാനം നൽകി

ലോക്ക്ഡൗൺ കാലയളവിൽ ഉപഭോക്താക്കളിലേക്ക് എത്തിച്ചേരാൻ വീഡിയോ അധിഷ്ഠിത ഉള്ളടക്കത്തിൽ നിക്ഷേപം നടത്തിയ കമ്പനികളും ബ്രാൻഡുകളും നിക്ഷേപങ്ങളിൽ ഏറ്റവും ഉയർന്ന വരുമാനം നേടി. വീഡിയോ ഉപഭോക്താവിനെ ആകർഷിക്കുന്ന തരത്തിലുള്ളതായി മാറുന്നു. തന്മൂലം വരുമാനം 61.8% വരെ ഉയർന്നതായി റിപ്പോർട്ടിൽ പറയുന്നു.

250 ലധികം ചീഫ് മാർക്കറ്റിംഗ് ഓഫീസർമാരിൽ നിന്നുള്ള വിവരങ്ങൾ ശേഖരിച്ച Octane Research and DMAasia എന്നിവയുടെ റിപ്പോർട്ടിൽ ഉപയോക്താക്കളെ എല്ലാ പ്ലാറ്റ്ഫോമുകളിലും ഉള്ള വീഡിയോകൾ ഏറ്റവും കൂടുതൽ സ്വാധീനിച്ചതായി മനസ്സിലാക്കി. ഉപഭോക്തൃ ഇടപഴകലിനുള്ള ഏറ്റവും മികച്ച അഞ്ച് ചാനലുകളിൽ ബ്ലോഗുകളും ഇമെയിൽ കാമ്പെയ്നുകളും തുടരുകയാണെന്ന് റിപ്പോർട്ടിൽ പറയുന്നു, എസ്എംഎസിലൂടെയുള്ള പ്രമോഷനുകളും അപ്ഡേറ്റുകളും മികച്ച പട്ടികയിൽ ഉൾപ്പെടുന്നു.

പുതുവർഷത്തിൽ ഓൺലൈൻ ഉള്ളടക്ക വിപണനവും മാനേജ്മെന്റും ഉയരുമെന്ന് റിപ്പോർട്ട് പ്രവചിക്കുന്നു.

# ആഗോള പട്ടികയിൽ ഇന്ത്യൻ കമ്പനികൾ

ലോകത്തിലെ ഏറ്റവും വലിയ 500 സ്വകാര്യ കമ്പനികളുടെ പട്ടികയിൽ ഇന്ത്യയിൽ നിന്നുള്ള 11 കമ്പനികൾ ഇടം നേടി. 168.8 ബില്യൺ ഡോളറിന്റെ വിപണി മൂല്യവുമായി റിലയൻസ് ഇൻഡസ്ട്രീസാണ് മുന്നിൽ.

ടി.സി.എസ് (139 ബില്യൺ), എച്ച്.ഡി.എഫ്.സി. ബാങ്ക് (107.5 ബില്യൺ), ഹിന്ദുസ്ഥാൻ ലിവർ (68.2 ബില്യൺ), ഇൻഫോസിസ് (56.6 ബില്യൺ), എച്ച്.ഡി.എഫ്.സി. ലിമിറ്റഡ് (56.4 ബില്യൺ) കോട്ടക് മഹീന്ദ്ര ബാങ്ക് (50.6 ബില്യൺ), ഐ.സി.ഐ.സി ബാങ്ക് (45.6 ബില്യൺ), ഭാരതി എയർടെൽ, ബജാജ് ഫിനാൻസ്, ഐ.ടി.സി. (32.6 ബില്യൺ) എന്നിവ ഇടം നേടി.

റിപ്പോർട്ട് പ്രകാരം ശേഷിച്ച കമ്പനികളിൽ 239 എണ്ണത്തിനും ഇന്ത്യയിൽ പ്രാദേശിക ഓഫീസുകൾ ഉണ്ട്.

# സൂപ്പർ ഫാബ് ലാബ് വ്യവസായങ്ങൾക്കും സ്റ്റാർട്ടപ്പുകൾക്കും

ചെറുകിട വ്യവസായങ്ങൾക്കും സ്റ്റാർട്ടപ്പുകൾക്കും ഗുണകരമായതും ഹാർഡ് വെയർ മേഖലയ്ക്ക് കുതിച്ചുചാട്ടം നൽകുന്നതുമാണ് സൂപ്പർ ഫാബ് ലാബിന്റെ പ്രവർത്തനം. മസാച്യുസെറ്റ്സ് ഇൻസ്റ്റിറ്റ്യൂട്ട് ഓഫ് ടെക്നോളജിയുടെ സഹകരണത്തോടെ കേരള സ്റ്റാർട്ടപ്പ് മിഷൻ ആണ് കൊച്ചിയിലെ സൂപ്പർഫാബ് ലാബ് തുടങ്ങിയിരിക്കുന്നത്. നിലവിൽ കേരളത്തിന് രണ്ട് ഇലക്ട്രോണിക് ഫാബ് ലാബുകളുണ്ട് – ഒന്ന് തിരുവനന്തപുരത്തും മറ്റൊന്ന് കൊച്ചിയിലും. അമേരിക്കയ്ക്ക് പുറത്ത് നിർമ്മിക്കുന്ന ആദ്യത്തെ സൂപ്പർ ഫാബ് ലാബ് ആണ് കൊച്ചിയിലേത്. നിരവധി ഗവേഷകർക്കും വിദ്യാർത്ഥികൾക്കും സ്റ്റാർട്ടപ്പുകൾക്കും ഇതിന്റെ പ്രയോജനം ലഭിക്കും. സംരംഭകരുടെ ആശയങ്ങൾ യാഥാർത്ഥ്യമാക്കാൻ സഹായകരമായ യന്ത്രസംവിധാനങ്ങളെല്ലാം സൂപ്പർ ഫാബ് ലാബിലുണ്ട്. തന്മൂലം വലിയ മുതൽ മുടക്കില്ലാതെ ഉത്പന്നങ്ങൾ വികസിപ്പിച്ചെടുക്കാൻ ഇതിലൂടെ സാധിക്കും.

# പരസ്യ കൗൺസിൽ ചെയർമാനായി നിയമിച്ചു



എൻബിസി യൂണിവേഴ്സലിന്റെ Linda Yaccarino യെ ആഗോള പരസ്യ, കൗൺസിലിന്റെ ഡയറക്ടർ ബോർഡ് ചെയർമാനായി നിയമിച്ചു.

ഫെയ്സ്ബുക്കിന്റെ ചീഫ് റവന്യൂ ഓഫീസർ ഡേവിഡ് ഫിഷറിന്റെ പിൻഗാമിയായാണ് നിയമനം. 2022 ജൂൺ 30 വരെയാണ് സേവനകാലാവധി. മാധ്യമ കമ്പനികൾ, സാങ്കേതിക കമ്പനികൾ, പരസ്യ ഏജൻസികൾ, പരസ്യദാതാക്കൾ എന്നീ നാല് വ്യവസായ മേഖലകളുടെ പ്രതിനിധിയായി പ്രവർത്തിക്കണം.

1940 കളിൽ ആരംഭിച്ചതു മുതൽ, ലാഭേച്ഛയില്ലാത്ത പരസ്യ കൗൺസിൽ പൊതു സേവനത്തിനായുള്ള ആശയവിനിമയങ്ങൾ വികസിപ്പിച്ചെടുത്തിട്ടുണ്ട്. ഇതിന്റെ ഭാഗമായി സ്മോക്കി ബിയറിന്റെ വനവിരുദ്ധ സന്ദേശങ്ങളും "Friends don't let friends drive drunk" and "Love has no labels." തുടങ്ങിയ സന്ദേശങ്ങളും സ്ലോഗനുകളും പൊതുജന ബോധവത്കരണത്തിനായി ഉൾപ്പെടുത്തിയിട്ടുണ്ട്. സെപ്റ്റംബർ 11ന്റെ ആക്രമണങ്ങൾ, കത്രീന ചുഴലിക്കാറ്റ്, സാൻഡി ചുഴലിക്കാറ്റ്, കോവിഡ് –19 തുടങ്ങിയ പ്രകൃതി ദുരന്തങ്ങൾ കൈകാര്യം ചെയ്യുകയും ചെയ്തു.

# ക്ലബ് എഫ് എം ലോഗാ മാറുന്നു




കേരളത്തിലെ ഒന്നാം നിരയിലുള്ള റേഡിയോ സ്റ്റേഷൻ ആയ ക്ലബ് എഫ്എം പുതിയ മാറ്റങ്ങൾ സ്വീകരിക്കുന്നു. കഴിഞ്ഞ 14 വർഷമായി ക്ലബ് എഫ്എം കേരളീയരുടെ പ്രിയപ്പെട്ട എഫ്എം ചാനലാണ്. ഇപ്പോൾ എഫ്എം ചാനലിന് ഒരു പുതിയ ലോഗോയ്ക്ക് രൂപം നൽകുന്നു. ക്ലബ് എഫ്എമ്മിന്റെ ലോഗോയിലെ 'U' എന്ന അക്ഷരം നിങ്ങളെ (you) പ്രതിനിധാനം ചെയ്യുന്നു. പുതിയ ലോഗോയും കാഴ്ചപ്പാടും ഉപയോഗിച്ച് ക്ലബ് എഫ്എം പ്രേക്ഷകർക്ക് തികച്ചും വ്യത്യസ്തമായ അനുഭവം നൽകും.

# തെറ്റായ പരസ്യത്തിന് മലയാള നടൻ അനൂപ് മേനോന് പിഴ

ധാത്രി ഹെയർ ക്രീമിന്റെ തെറ്റിദ്ധരിപ്പിക്കുന്ന പരസ്യം ചെയ്തതിന് നടൻ അനൂപ് മേനോന് പിഴ. ''ആറ് ആഴ്ചയ്ക്കുള്ളിൽ മുടിയുടെ വളർച്ച വളരെയധികം'' എന്ന് അവകാശപ്പെടുന്ന പരസ്യത്തിൽ ''തെറ്റായ വാഗ്ദാനങ്ങൾ'' നൽകിയതിന് ധാത്രി ഹെയർ ക്രീം നിർമ്മാതാക്കൾക്കും ഉൽപ്പന്നത്തിന്റെ സെലിബ്രിറ്റിയായ അനൂപ് മേനോനും 10,000 രൂപ വീതം പിഴ ചുമത്തി. ഉൽപ്പന്നം വിൽപ്പന നടത്തിയ എ വൺ മെഡിക്കൽ സ്റ്റോറിനും മൂവായിരം രൂപ പിഴ നൽകാനും ഉത്തരവിട്ടിട്ടുണ്ട്.

പരാതിക്കാരനായ ഫ്രാൻസിസ് വടക്കനെ പ്രതിനിധീകരിച്ച് അഭിഭാഷകനായ എ.ഡി. ബെന്നി തൃശൂരിലെ ജില്ലാ ഉപഭോക്തൃ പരിഹാര ഫോറത്തോട് 2012 ജനുവരിയിൽ 376 രൂപയ്ക്ക് ഹെയർ ക്രീം വാങ്ങിയതായി വെളിപ്പെടുത്തി.

''സേവനത്തിലെ അപര്യാപ്തത'' ആരോപിച്ച് വടക്കൻ 5 ലക്ഷം രൂപ നഷ്ടപരിഹാരം ആവശ്യപ്പെട്ട് ഫോറത്തെ സമീപിച്ചു. ക്രീം ഉപയോഗിച്ചെങ്കിലും ഒരു പുരോഗതിയും കണ്ടില്ലെന്നും ഉൽപ്പന്നം വാങ്ങിയതിന് കുടുംബാംഗങ്ങളും സുഹൃത്തുക്കളും പരിഹസിക്കുകയും അപമാനിക്കുകയും ചെയ്തു എന്ന് അദ്ദേഹം പറഞ്ഞു.

പ്രസിഡന്റ് സി.ടി.സാബു, അംഗങ്ങളായ ഡോ. കെ. രാധാകൃഷ്ണൻ നായർ, ശ്രീജ എസ് എന്നിവരടങ്ങുന്ന ഫോറം ബെഞ്ച് അതിന്റെ ഉത്തരവിൽ ഇങ്ങനെ കുറിച്ചു: ''ഉൽപ്പന്നം ഉപയോഗിക്കാതെ പോലും പരസ്യത്തിൽ ബ്രാൻഡ് അംബാസഡർ പ്രത്യക്ഷപ്പെട്ടു.''പരസ്യപ്പെടുത്തിയ ഉൽപ്പന്നത്തിന്റെ ഫലങ്ങൾ നൽകുന്നതിൽ നിർമ്മാതാക്കൾ പരാജയപ്പെട്ടുവെന്നും അതിൽ കുറിച്ചു. അവരുടെ എല്ലാ ഉൽപ്പന്നങ്ങളും സ്വതന്ത്ര ലാബുകൾ നടത്തിയ വിപുലമായ ക്ലിനിക്കൽ പഠനത്തിന് വിധേയമാണെന്ന് ധാത്രി ആയുർവേദത്തിന്റെ പ്രസ്താവനയിൽ പറയുന്നു. ഈ ഫലങ്ങൾ ക്ലിനിക്കൽ ട്രയൽ രജിസ്ട്രി ഓഫ് ഇന്ത്യയിൽ (സിടിആർഐ) രജിസ്റ്റർ ചെയ്തിട്ടുണ്ട്. ധാത്രി ഹെയർ പ്രൊട്ടക്ടർ എന്ന ഉൽപ്പന്നത്തിന്റെ 2010ൽ പ്രത്യക്ഷപ്പെട്ട ഒരു പരസ്യവുമായി ബന്ധപ്പെട്ടതാണ് ഈ തർക്കം. 2012 ൽ കേസ് രജിസ്റ്റർ ചെയ്യപ്പെട്ടു.

# 12 കമ്പനികളുടെ പരസ്യം ASCI നിരോധിച്ചു

കഴിഞ്ഞ വർഷം ആരംഭിച്ച അന്വേഷണത്തെത്തുടർന്ന് കോഡ് ലംഘിച്ച 12 കമ്പനികളുടെ പരസ്യം അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (എ.എസ്.സി.ഐ) നിരോധിച്ചു. റോയൽ സ്റ്റാഗ് (വിൽപ്പന മാർക്ക് ഓഫ് പ്യൂരിറ്റി), സ്റ്റെർലിംഗ് റിസർവ് (പാക്കേജുചെയ്ത വെള്ളം), ബ്ലെൻഡേഴ്സ് പ്രൈഡ് (മ്യൂസിക് സിഡികൾ) എന്നിവയെല്ലാം ഐപിഎല്ലിൽ വളരെ സജീവമായിരുന്നു.

ഈ പരസ്യങ്ങളെല്ലാം എഎസ്സിഐ കോഡ് ലംഘിക്കുന്നതായി കണ്ടെത്തി, കാരണം ഇവ യഥാർത്ഥ ബ്രാൻഡ് എക്സ്റ്റൻഷനുകളാണെന്നും അല്ലെങ്കിൽ പരസ്യത്തിന്റെ വിഭാഗത്തിന്റെ നേരിട്ടുള്ള അല്ലെങ്കിൽ പരോക്ഷ സൂചകങ്ങൾ ഇല്ലെന്നും ഉപഭോക്തൃ പരാതി കൗൺസിലിനെ (സിസിസി) ബോധ്യപ്പെടുത്തുന്നതിൽ പരസ്യദാതാക്കൾ പരാജയപ്പെട്ടു എന്നും ASCI യുടെ സെക്രട്ടറി ജനറൽ മനീഷ കപൂർ വ്യക്തമാക്കി.

ഇന്ത്യൻ പ്രീമിയർ ലീഗിൽ ഒടിടി പ്ലാറ്റ്ഫോമുകളിലും അച്ചടി മാധ്യമങ്ങളിലും പ്രത്യക്ഷപ്പെട്ട മദ്യ ബ്രാൻഡ് പരസ്യങ്ങളെത്തുടർന്ന്, ASCI 14 പരാതികൾ ഏറ്റെടുത്തു. രണ്ട് കേസുകളിൽ, പരസ്യം ഉടൻ പിൻവലിക്കാൻ പരസ്യദാതാവ് സമ്മതിച്ചു. മറ്റ് 12 കേസുകൾ എ.എസ്.സി.ഐയുടെ ഉപഭോക്തൃ പരാതി കൗൺസിലിന്റെ (സി.സി.സി) പരിധിയിലായി. പരാതികൾ ശരിവച്ച പരസ്യങ്ങൾ പ്രസിദ്ധീകരിക്കാനോ അവലോകന പ്രക്രിയ തീർപ്പാക്കാത്തതിനാൽ പ്രക്ഷേപണം ചെയ്യാനോ അനുവാദമില്ല.

# ലോഗോ മാറ്റി ജനറൽ മോട്ടോർസ്




വരുംകാലങ്ങളിലെ ബിസിനസ്സ് വൈദ്യുത വാഹനങ്ങളുടേതാണെന്ന് തിരിച്ചറിഞ്ഞ ജനറൽ മോട്ടോഴ്സ് കമ്പനി കോർപ്പറേറ്റ് ലോഗോ പരിഷ്കരിച്ചു. വൈദ്യുത വാഹനങ്ങൾ കേന്ദ്രീകൃതമാക്കി മാർക്കറ്റിങ് ക്യാംപയിനുകൾ പുനരാവിഷ്കരിക്കാനും ജനറൽ മോട്ടോർസ് തീരുമാനിച്ചു.

2025 ഓടെ 30 പുതിയ വൈദ്യുത കാറുകൾ പുറത്തിറക്കുമെന്നാണ് ജനറൽ മോട്ടോർസിന്റെ പ്രഖ്യാപനം. പരിസ്ഥിതി മലിനീരണം കുറഞ്ഞ വൈദ്യുത വാഹനങ്ങൾ വിപണിയിൽ ഇറക്കാനാണ് തീരുമാനം. ഈ പശ്ചാത്തലത്തിൽ ലോഗോ മുതൽ മാറ്റങ്ങൾ ആവിഷ്കരിക്കാൻ ജനറൽ മോട്ടോർസ് തീരുമാനിച്ചു.

ചതുരാകൃതിയുള്ള പഴയ കടുംനീല ലോഗോയ്ക്ക് പകരം ചെറിയ അക്ഷരത്തിൽ ഇളംനീലയിൽ ജിഎം എന്നെഴുതിയ ലോഗോയാണ് പുതുതായി അവതരിപ്പിക്കുന്നത്. ലോഗോയിലെ 'എം' എന്ന ഇംഗ്ലീഷ് അക്ഷരം വൈദ്യുത പ്ലഗിനെ അനുസ്മരിപ്പിക്കും. 1964 – ന് ശേഷം ലോഗോയ്ക്ക് സംഭവിക്കുന്ന ഏറ്റവും വലിയ മാറ്റമാണിതെന്ന് ജനറൽ മോട്ടോർസ് പറയുന്നു. അടുത്ത 5 വർഷത്തിനുള്ളിൽ ചിലവ് കുറഞ്ഞ വൈദ്യുത വാഹനങ്ങൾ പുറത്തിറക്കാനുള്ള തീവ്രയത്നത്തിലാണ് ജനറൽ മോട്ടോർസ്. വൈദ്യുത വാഹനങ്ങളുടെ വികസനത്തിനായി 27 ബില്യൺ ഡോളറാണ് ജനറൽ മോട്ടോർസ് വകയിരുത്തിയിരിക്കുന്നത്.

# റഹിം പൂവാട്ടുപറമ്പിനെ ആദരിച്ചു



മലയാള സിനിമയിലെ വളരെ പ്രധാനപ്പെട്ട ആദ്യ സംഭവങ്ങളെകുറിച്ച് റഹിം പൂവാട്ടുപറമ്പ് ഗാനരചനയും സംവിധാനവും നിർവ്വഹിച്ച 'മലയാള സിനിമയുടെ പുന്നാരനാട്' മ്യൂസിക്കൽ ആൽബത്തിന്റെ ശില്പികൾ എന്ന നിലയിലാണ് റഹിം പൂവാട്ടുപറമ്പ്, നടൻ വിനോദ് കോവൂർ, നിർമ്മാതാവ് വിനോദ് ആയഞ്ചേരി എന്നിവരെ പത്മഭൂഷൺ പ്രേംനസീർ അനുസ്മരണവേദിയിൽ ആദരിച്ചത്. ചലച്ചിത്ര ടെലിവിഷൻ തിരക്കഥാകൃത്തും നടനും നാടകകൃത്തും സംവിധായകനുമായ ശ്രീ. പുരുഷൻ കടലുണ്ടി എംഎൽഎ, പ്രേംനസീറിന്റെ ചിത്രം ആലേഖനം ചെയ്ത ഫലകം സമ്മാനിച്ചു. കോഴിക്കോട് മേയർ ഡോക്ടർ ബീന ഫിലിപ്പ് ഉദ്ഘാടനം ചെയ്തു.

**the** other truth



So Mie

# Nature being creative

Who said creativity is the sole property of humanity?

Take a closer look at the picture below. Did you notice that little tuft right at the tip of the elephant's trunk? Of course you did. Who could've missed that? But you definitely wouldn't know the story behind it.

To me, it's not just a ball of weed. It's uncanny creativity. By nature.

Well, I'm sure it was not planned or planted by the designer of the billboard. It is nature's impeccable finishing touch to the image. Precise. Picture-perfect. Post-modern. And that's the beauty of it.

I first saw the billboard on KK Road, a few meters before Kodikuthy on the way to Thekkady, in early July and the leafy bunch was not there. Frankly, I didn't find anything unusual about the board then. It was just a normal idea for wildlife advertising. But when I passed by the hoarding a few months later, I did a double take. It was incredible. The elephant now was seen brandishing a bushy green bouquet, like trumpeting its triumph. I couldn't take a picture then. By the time I went back a month later, the bouquet had started to wither. It looked a bit thinner and the green was turning pale. What you see in the picture is perhaps the last glimpse of that rare work of art where man and nature work together, like copy and visual complementing each other.

The sight still intrigues me. I'm full of praise for the climber plant for its unexplainable grit and ingenuity. I can imagine it secretly crawling its way up on the back of the board. But why it aimed for the elephant's trunk-tip and how it reached smack dab there are questions best left to bioscientists to answer.

If we take it as a collective piece of advertising, none of the terms or categories present in the industry might be able to represent its class. Ambient might be closer, but it's much more that.

I'd call it Organic Advertising.

Advertising that transforms with its natural settings. Advertising that grows, evolves and engenders unimaginable results. But how can we guarantee the outcome? Will we succeed in persuading nature to work with us? And will we develop egos when we see nature outsmarting us in creativity?

What I learned from my wild experience is that nature is a very good team player.




Photograph by: Sabu Sebastian

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala..

EFFECTIVE ADCOM 2021 February. Date of publication 01/02/2021
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-

